Registered No. M—770

പുസ്തകം ൧൮] [ലക്കം ൧൨

൧൯൦൯—ന്നാ ൧൦൮൫ ധനു

# മലങ്കരഇടവകപത്രിക.

മാസംതോറും പ്രസിദ്ധപ്പെടുത്തുന്നതു.



നമ്മുടെ കർത്താവായ യേശുക്രിസ്തുവിൻെറ കുരിശിങ്കലല്ലാതെ
പുകഴ്ച ചെയ്വാൻ സംഗതി വരരുതു്.
[മാർ പൌലൂസ്]



മാർ തോമസ്സ് പ്രസ്സ്
കോട്ടയം.

പ്രസിദ്ധകൻ റവ. ജീ. കൊച്ചുമ്മൻ.

# പഞ്ചാംഗം.

കോനൂൻഹ്റോയി—മകരം

൯ ൧൦. ൧൦൮൩.

ജനുവരി—ഫിബ്രുവരി

| ആഴ്ച. | സൂ. | മ. | ജം. | വിശേഷ ദിവസങ്ങൾ. |
|---|---|---|---|---|
| വെ | ൧ | ൧ | ൧൪ | ൧-ാംനു വർഷാരംഭം, നമ്മുടെ കർത്താവിൻെറ ചേലാകർമ്മം. മാർ ബസേലിയോസിൻെറയും മാർ ഗ്രീഗോറിയോസിൻെറയും, ശേഷമുള്ള മല്പാന്മാരുടെയും ഓർമ്മ. |
| ശ | ൨ | ൨ | ൧൫ | |
| ഞാ | ൩ | ൩ | ൧൬ | |
| തി | ൪ | ൪ | ൧൭ | |
| ചൊ | ൫ | ൫ | ൧൮ | |
| ബു | ൬ | ൬ | ൧൯ | ൩-ാംനു പിറവിക്കു പിമ്പുള്ള ൨-ാം ഞായറാഴ്ച. |
| വ്യാ | ൭ | ൭ | ൨൦ | |
| വെ | ൮ | ൮ | ൨൧ | ൬-ാംനു (ദനഹാ) അതായതു നമ്മുടെ കർത്താവിൻെറ മാമ്മോദീസാ (മാറാനായ) |
| ശ | ൯ | ൯ | ൨൨ | |
| ഞാ | ൧൦ | ൧൦ | ൨൩ | |
| തി | ൧൧ | ൧൧ | ൨൪ | ൭-ാംനു മാർ യോഹന്നാൻ മാംദാനായുടെ ശിരഃഛേദനം. |
| ചൊ | ൧൨ | ൧൨ | ൨൫ | |
| ബു | ൧൩ | ൧൩ | ൨൬ | |
| വ്യാ | ൧൪ | ൧൪ | ൨൭ | ൮-ാംനു മാർ എസ്തപ്പാനോസു സഹദായുടെ ഓ. |
| വെ | ൧൫ | ൧൫ | ൨൮ | |
| ശ | ൧൬ | ൧൬ | ൨൯ | ൧൦-ാംനു ദനഹായ്ക്കുപിമ്പു ൧-ാം ഞായറാഴ്ച. |
| ഞാ | ൧൭ | ൧൭ | ൩൦ | |
| തി | ൧൮ | ൧൮ | ൩൧ | ൧൫-ാംനു വിത്തുകളെക്കുറിച്ചു കന്യാസ്ത്രീ അമ്മയുടെ ഓർമ്മ. (മാറാനായപോലെ) |
| ചൊ. | ൧൯ | ൧൯ | ൧ | |
| ബു | ൨൦ | ൨൦ | ൨ | |
| വ്യാ | ൨൧ | ൨൧ | ൩ | ൧൭-ാംനു ദനഹായ്ക്കുപിമ്പു ൨-ാം ഞായറാഴ്ച. |
| വെ | ൨൨ | ൨൨ | ൪ | |
| ശ | ൨൩ | ൨൩ | ൫ | ൨൪-ാംനു ദനഹായ്ക്കുപിമ്പു ൩-ാം ഞായറാഴ്ച. |
| ഞാ | ൨൪ | ൨൪ | ൬ | |
| തി | ൨൫ | ൨൫ | ൭ | ൩൧-ാംനു ദനഹായ്ക്കുപിമ്പു ൪-ാം ഞായറാഴ്ച. |
| ചൊ | ൨൬ | ൨൬ | ൮ | |
| ബു | ൨൭ | ൨൭ | ൯ | |
| വ്യാ | ൨൮ | ൨൮ | ൧൦ | |
| വെ | ൨൯ | ൨൯ | ൧൧ | |
| ശ | ൩൦ | ൧ | ൧൨ | |
| ഞാ | ൩൧ | ൨ | ൧൩ | |

# മലങ്കര ഇടവക പത്രിക.

പുസ്തകം ൧൨ | ൧൧൦൯ ധനു | ലക്കം ൧൨

## ധ്യാനം.

ന്രു ന.

"കണ്ടാലും ഇതു് നിന്റെ അധരങ്ങളെ തൊട്ടു, നിന്റെ അകൃത്യം നീങ്ങിപ്പോയി. നിന്റെ പാപവും മോചിക്കപ്പെട്ടു"

൧. എന്റെ ആത്മാവെ! ദീർഘദർശിയായ എശായ ഏതുപ്രകാരം ദർശനത്തിൽ, കർത്താവിന്റെ മഹത്വത്തെ കണ്ടു എന്നു ചിന്തിക്കുക.

ഏതുപ്രകാരം, സ്രാപേന്മാർ, സ്വർഗ്ഗീയ മണ്ഡപത്തിൽ മാധുര്യമേറിയ മഹത്വത്തിൻ ഗാനങ്ങളാൽ ദൈവത്തിന്റെ പരിശുദ്ധതയെ ഉന്നതത്തിൽ ധ്വനിപ്പിക്കുന്നതിനെ അവൻ കേട്ടു എന്നും സൈന്യങ്ങളുടെ കർത്താവായ രാജാവിനെ ദർശിച്ചു എന്നും ഓർക്കുക—

മനുഷ്യനാവുകളാൽ വിവരിപ്പാൻ പാടില്ലാത്തപ്രകാരം പ്രകാശത്തിൽ തിളങ്ങുന്ന ശ്രേഷ്ഠതയേറിയ ദൈവീക പരിശുദ്ധതയെ കണ്ടു ചഞ്ചലപ്പെട്ടവനായ ഏശായാ തന്റെ പാപത്തെപ്പററി പെട്ടന്നു അനുതപിക്കയും "എനിക്കു ഹാ കഷ്ടം എന്തെന്നാൽ ഞാൻ നശിക്കുന്നു" എന്നു മുറയിടുകയും ചെയ്തതിനെപ്പററി ചിന്തിക്കുക—

൨. സ്രാപേന്മാരിൽ ഒരുത്തൻ ബലിപീഠത്തിൽനിന്നു ജ്വലിക്കുന്നതായ ഒരു തീക്കനൽ എടുത്തു ദീർഘദർശിയുടെ വായിന്മേൽ തൊടീയിച്ചു പറഞ്ഞു "ഇതാ ഇതു നിന്റെ അധരങ്ങളെ തൊട്ടു നിന്റെ അകൃത്യം നീങ്ങിപ്പോയി" എന്റെ ആത്മാവേ! ഇതു നീ അറിയുന്നില്ലയൊ?. ഇതു് എന്താണെന്നു നീ ഗ്രഹിക്കുന്നുവൊ. നീ വഞ്ചിക്കപ്പെടരുതെ. ഇതിന്റെ രഹസ്യം മറയ്ക്കുന്നതിനായി അലറുന്ന സിംഹം പോലെ ജീവന്റെ ശത്രു നിനക്കു സമീപിക്കുന്നു—കണ്ടാലും ഇതു സ്വർഗ്ഗീയ രഹസ്യങ്ങളുടെ കാതലിൻ സാരാംശത്തെ സാക്ഷീകരിക്കുന്ന ദൈവീക അടയാളം ആകുന്നു—

ദൈവാത്മാവിന്റെ സഹായത്തോടുകൂടി നീ ധ്യാനിക്കുക—നീ എന്തു അറിയുന്നു? നമ്മുടെ കർത്താവിന്റെ തിരുശരീരരക്തങ്ങൾ മൂലം മനുഷ്യാത്മാക്കളുടെ ആത്മീക പുലർച്ചയ്ക്കായി സ്ഥിരപ്പെടുത്തിയിരിക്കുന്ന മഹാ വലിയ രഹസ്യ കൂദാശയുടെ നിഴലാണ് ഇതെന്നു അറിയുന്നില്ലയോ—

എന്റെ ആത്മാവെ! ഇതു രഹസ്യമാണെന്നു നീ ചിന്തിക്കുക—എന്തെന്നാൽ ഒരു മനുഷ്യനും ഈ കൂദാശയുടെ രഹസ്യത്തെ വ്യാഖ്യാനിപ്പാൻ കഴിയുന്നതല്ലാ—എന്തെന്നാൽ തീക്കനലിൽ തീയും കരിയും ഉണ്ടെങ്കിലും വേർതിരിക്കാൻ പാടില്ലാത്തപ്രകാരം കത്തുന്ന ജ്വാലയിൽ അതു തീക്കനലായി സ്ഥിതി ചെയ്യുന്നു. അതെപ്രകാരംതന്നെ രഹസ്യത്തിന്റെ കൂദാശയിലും രക്ഷകൻ ജ്വലിക്കുന്നു. രക്ഷകന്റെ സാന്നിദ്ധ്യത്തിൽനിന്നു വാഴ്ത്തപ്പെട്ടവയായ വസ്തുക്കളെ നിനക്കു വേർതിരിപ്പാൻ കഴിയുന്നതല്ലാ—എങ്കിലും ആത്മാവെ രഹസ്യത്തിന്റെ കൂദാശയിൽ മ്ശിഹാ തന്റെ സത്യ സാന്നിദ്ധ്യത്താൽ ജ്വലിക്കുന്നു എന്നു അറിയുക—ഈ ബോധത്തിൽ

നിന്നു നീ തെററി ഒഴിയരുതേ—നാശപാതയിൽ നീ വീഴരുതെ—ഭയങ്കരം നിൻെറമേൽ കർത്തവ്യം ചെയ്യരുതെ—

൩. എൻെറ ആത്മാവേ! നീ എന്തു കാണുന്നു. സെറഫി കൊടില്ല കൊണ്ടു തീക്കനലിനെ എടുത്തു എന്നത് നീ അറിയുന്നവോ?. അതിനെ തൊടുവാൻ അവൻ തുനിയുന്നില്ലാ—കാരണം എന്താണന്നു ഗ്രഹിക്കുക. നമ്മുടെ കർത്താവു, തൻെറമേൽ മാലാഖമാരുടെ സ്വഭാവം എടുത്തില്ല—പിന്നെയൊ മനുഷ്യസ്വഭാവം ദൈവപുത്രനാൽ എടുക്കപ്പെടുന്നു എന്നു കണ്ടിട്ടു മാലാഖാ തീക്കനൽ ദീർഘദർശിയുടെ അധരത്തിൽ വെയ്ക്കുന്നു.

൪. ഇപ്രകാരമുളള ചിന്തകളൊടുകൂടി എൻെറ ആത്മാവേ നീ ദൈവഭവനത്തിലെക്കു പോകുന്നു—അവൻെറ മഹത്വം നിൻെറ ചുററും പ്രകാശിക്കുന്നു—നിൻെറ മസുമൂറാകളിലും നിൻെറ ശുദ്ധമുളള ഗാനങ്ങളിലും നിന്നൊടുകൂടി സ്രാഫെന്മാർ പങ്കുകൊളളുന്നു—മാലാഖേമാർ സന്തോഷിക്കുന്നു- റീശ്മാലാഖമാർ നിനക്കു ചുററും ഉല്ലസിക്കുന്നു—

ഭയങ്കര ഭാവത്തോടും ആദരവോടും കൂടി വിശുദ്ധരഹസ്യങ്ങളെ അവർ ദർശിക്കുന്നു: എന്തെന്നാൽ രഹസ്യങ്ങളെ നോക്കുവാൻപോലും അവർ അതിവാഞ്ഛയോടുകൂടിയിരിക്കുന്നു. എൻെറ ആത്മാവെ! നിനക്കുവേണ്ടി കുഞ്ഞാടു കുരളറുക്കപ്പെട്ടു പുതിയനിയമത്തിൻ ജീവൻെറ രക്തത്താൽ നിൻെറ അധരങ്ങൾ ശുദ്ധീകരിക്കപ്പെടുന്നു. അവൻെറ തിരുശരീരത്താൽ പാപശരീരം വെടിപ്പാക്കപ്പെടുന്നു. വിലയേറിയതായ അവൻെറ തിരുരക്തത്താൽ എൻെറ ആത്മാവേ! നീ കഴുകപ്പെടുന്നു. ഈ രഹസ്യത്തെ നീ ഉപേക്ഷിക്കരുതെ—നിൻെറ മനൊനയനങ്ങൾ രഹസ്യത്തിൽനിന്നു മറയ്ക്കരുതെ—"കണ്ടാലും ഇതു നിൻെറ അധരങ്ങളെ തൊട്ടു—നിൻെറ അകൃത്യം പരിഹരിക്കപ്പെട്ടിരിക്കുന്നു" അവണ്ണ്നീയമായ തൻെറ ദാനങ്ങൾക്കായി എൻെറ ആത്മാവെ! ദൈവത്തെ നീ സ്തോത്രം ചെയ്യുക!!! .ഫ

---

## സുറിയാനിസഭയും ഡാക്ടർ ബുക്കാനാൻ അവർകളും

(എ. പീലിപ്പോസ്, എം- എ. ബി. എൽ)

മൂന്നു പള്ളികൾ ഉള്ള സുറിയാനിക്കാരുടെ ഒരു പട്ടണം.

അങ്കമാലി. ജനുവരി- ൧൭൦൭.

സ്നോട്ടാ (൩൧) എന്ന പട്ടണത്തിലുള്ള സുറിയാനിപ്പള്ളികളെ സന്ദർശിക്കുന്നതിന്നായി ഒരികൽകൂടി ഞാൻ ഉൾപ്രദേശങ്ങളിലേക്കു കടന്നു. യഹൂദന്മാരും ക്രിസ്ത്യാനികളും ഒരേ തെരുവിൽ താമസിക്കുന്നതു കണ്ടു ഞാൻ ആശ്ചര്യപ്പെട്ടു. യഹൂദന്മാർ ആദ്യം എന്നെ അവരുടെ പള്ളിയിലേക്കു വഴി കാണിക്കയും വിലയ്ക്കു ചില കയ്യെഴുത്തു ഗ്രന്ഥങ്ങളെ എടുത്തുകൊള്ളുന്നതിനു സമ്മതിക്കയും ചെയ്തു. പിന്നീടു സുറിയാനിക്രിസ്ത്യാനികൾ അവരുടെ പുരാതന പള്ളിയിലേക്കു എന്നെ കൊണ്ടുപോയി. അനേക കാലങ്ങളായി പുറജാതികൾക്കു "ന്യായപ്രമാണവും" "സുവിശേഷവും" കാണിച്ചുകൊടുക്കുന്നതിനു എന്നപോലെ ഒരു യഹൂദദേവാലയവും ക്രിസ്ത്യാനിപ്പള്ളിയും തമ്മിൽ അടുത്തുനിൽക്കുന്ന സന്തോഷാവഹമായ ഈ കാഴ്ചയെ കണ്ടാനന്ദിക്കുന്നതിനായി പട്ടണത്തിനു മുകളിൽ ഉള്ള ഒരു കുന്നിന്മേൽ ഞാൻ പിന്നീടു ഇരുന്നു.

ഈ ഭാഗത്തുള്ള സുറിയാനി പട്ടണങ്ങളിൽനിന്നു അങ്കമാലി വളരെ ദൂരെയാകുന്നു. അതു ഒരു ഉയൎന്ന സ്ഥലത്തു സ്ഥാപിക്കപ്പെട്ടിരിക്കുന്നു. ഈ സ്ഥലം ഒരു കാലത്തു സുറിയാനി മെത്രാപ്പോലീത്തായുടെ വാസസ്ഥലം ആയിരുന്നു. ആ

---

(൩൧) ഇതു ഏതുപട്ടണമാകുന്നു എന്നു മനസ്സിലാകുന്നില്ല.



പട്ടണത്തിന്റെ പൂർവ്വ പ്രസിദ്ധികൊണ്ടു അവിടെ വളരെ ദ്രവ്യം കാണുമെന്നാശിച്ചു ടിപ്പുസുൽത്താൻ തിരുവിതാംകൂറിനെ ആക്രമിച്ചപ്പോൾ അദ്ദേഹത്തിന്റെ കുതിരപ്പട്ടാളത്തിന്റെ ഒരു അംശം അങ്കമാലിയിൽ ചെന്നു എന്നു ആ ദിക്വാസികൾ എന്നോടു പറഞ്ഞു. അവർ മഹമ്മദു മതക്കാർ ആയിരുന്നതുകൊണ്ടു ക്രിസ്ത്യാനിമതത്തോടു അവർക്കുള്ള വെറുപ്പിനെ പ്രത്യക്ഷപ്പെടുത്താനായി അവിടെ ഉണ്ടായിരുന്ന ഒരു ചെറിയ പള്ളി നശിപ്പിക്കയും, വലിയ പള്ളിയിൽ അവരുടെ കുതിരകളെ കേററി കെട്ടുകയും ചെയ്തു. ഈ സ്ഥലത്തു അനേകം വില പിടിച്ച കയ്യെഴുത്തു ഗ്രന്ഥങ്ങൾ ഞാൻ കണ്ടിരിക്കുന്നു. ക്രിസ്താബ്ദം ൧൫൯൯-ൽ ഉദയംപേരൂർ വച്ചുണ്ടായ സുന്നഹദോസിൽ സുറിയാനി വേദപുസ്തകങ്ങളുടെ കയ്യെഴുത്തുപ്രതികൾ എല്ലാം റോമാസഭക്കാർ നശിപ്പിച്ചു എന്നപോർത്തുഗീസു ചരിത്രകാരന്മാരുടെ എഴുത്തുകളിൽനിന്നു ഞാൻ ഊഹിച്ചിരുന്നു. എന്നാൽ ഇങ്ങനെയല്ല സംഭവിച്ചതു, മതപീഡകന്മാർ അനേക പുസ്തകങ്ങളെ അഗ്നിക്കു ഇരയാക്കി. എന്നാൽ അവർ വേദപുസ്തകത്തെ രക്ഷിച്ചു. സുറിയാനി വേദപുസ്തകങ്ങളെ റോമാക്കാർ ഉപയോഗിക്കുന്ന വേദപുസ്തകങ്ങൾക്കനുസരണമായി തിരുത്തണം എന്നമാത്രം അവർ ഉത്തരവു കൊടുത്തു. എന്നാൽ അനേകം വേദപുസ്തകങ്ങളും മററു പുസ്തകങ്ങളും സുന്നഹദോസിൽ കൊണ്ടുവരപ്പെടാതെ തന്നെ ഇരുന്നിട്ടുണ്ടു. നിഖ്യായിലെ സുന്നഹദോസിൽ ക്രിസ്താബ്ദം ൩൨൫-ൽ ഇൻഡ്യയുടെ ബിഷോപ്പായ യോഹാനീസുതന്റെ പേരെഴുതി ഒപ്പിട്ടതായി റകാട്ടുകളിൽ കാണുന്നുണ്ടു. ക്രിസ്താബ്ദം ൩൨൫-നു മുമ്പാണ് സുറിയാനി വേദപുസ്തകങ്ങൾ ഇൻഡ്യായിൽ കൊണ്ടുവരപ്പെട്ടതു എന്നാകുന്നു ജനങ്ങളുടെ ഇടയിലുള്ള വിശ്വാസം. ഇപ്പോൾ അവരുടെ ഇടയിലുള്ള ചില പ്രതികൾ വളരെ പഴക്കമുള്ളവയാകുന്നു. ബ്രിട്ടീഷുമ്യൂസിയത്തിലുള്ള ചില കയ്യെഴുത്തു ഗ്രന്ഥങ്ങളുടെ കടലാസുപോലെ കിഴക്കൻ കടലാസു എന്നു സാധാരണ വിളിച്ചുവരുന്ന ബലമുള്ളതും ഘനമുള്ളതും ആയ ഒരു മാതിരി കടലാസിൽ ആണ എഴുതപ്പെട്ടിരിക്കുന്നതു എങ്കിലും അനേകം സ്ഥലങ്ങളിൽ അക്ഷരങ്ങളുടെ രൂപത്തിൽ കടലാസിനെ മഷി തിന്നെടുത്തിരിക്കുന്നു. വേറെ ചില പ്രതികളിൽ മഷി കടലാസിനെ തിന്നെടുത്തിട്ടില്ലെങ്കിലും മഷി മാഞ്ഞുപോകയും അക്ഷരത്തിന്റെ ഏകദേശമായ ഒരു രൂപം മാത്രം കാണപ്പെടുകയും ചെയ്യുന്നു. ഇപ്രകാരം അക്ഷരങ്ങൾ മാഞ്ഞിരിക്കുന്നു എങ്കിലും തീരെ വായിക്കാൻ പാടില്ലാത്തവണ്ണം മാഞ്ഞിട്ടില്ല.

മലകളുടെ സമീപം ദൂരെയുള്ള ഒരു പള്ളിയിൽ സൂക്ഷിച്ചിരുന്ന ഒരു പുസ്തകത്തെപററി ഒരു പ്രത്യേക വിവരണം ആവശ്യപ്പെട്ടിരിക്കുന്നു. അതിൽ പുതിയ നിയമവും പഴയ നിയമവും അടങ്ങിയിരിക്കുന്നു. അതു തുകൽ കടലാസുകൊണ്ടുള്ള ഒരു വലിയ പുസ്തകത്തിൽ എഴുതപ്പെട്ടിരിക്കുന്നു. ആ പുസ്തകത്തിന്റെ ഓരോ വശത്തും മുമ്മൂന്നു കാളങ്ങൾ ഉണ്ടു. അതു യാതൊരു വീഴ്ചയും കൂടാതെ വളരെ ശരിയായി എഴുതപ്പെട്ടിരിക്കുന്നു. അതിലെ അക്ഷരങ്ങൾ എസ്ത്രാങ്ങിലൊ സുറിയാനി അക്ഷരങ്ങൾ ആകുന്നു. ഓരോ പുസ്തകത്തിലെയും അക്ഷരങ്ങൾ എണ്ണപ്പെട്ടിട്ടുണ്ടു. പഴക്കംകൊണ്ടോ സൂക്ഷ്മക്കുറവുകൊണ്ടോ പുസ്തകത്തിനു കേടു ഭവിച്ചിട്ടുണ്ടു. ചില സ്ഥലങ്ങളിൽ ഓരോ വശത്തെ മഷി മുഴുവൻ മാഞ്ഞിട്ടു കടലാസുമാത്രം അതിനു പ്രകൃത്യാ ഉള്ള വെള്ളനിറത്തിൽ കാണപ്പെടുന്നു. പേനായുടെ പൊഴി കടലാസ്സിൽ പതിഞ്ഞിട്ടുള്ളതുകൊണ്ടോ മഷി കടലാസിനെ കുറേശ്ശെ തിന്നിരിക്കുന്നതുകൊണ്ടോ അക്ഷരങ്ങൾ എല്ലാം ഒരുവിധം ശരിയായി കാണാനുണ്ടു. ഈ കയ്യെഴുത്തു ഗ്രന്ഥത്തെ സുറിയാനിസഭ ഉപേക്ഷിക്കുമെന്നു ഞാൻ ഒട്ടും വിചാരിച്ചിരുന്നില്ല. എന്നാൽ ഇൻഡ്യായിലെ യുദ്ധങ്ങളേയും ഛിദ്രങ്ങളേയും ഉദ്ദേശിച്ചു "അതു ഞങ്ങളുടെ അധീനത്തിൽ ഇരിക്കുന്നതിനെക്കാൾ കുറെക്കൂടെ നല്ലപോലെ നിങ്ങളുടെ അധീനത്തിൽ സൂക്ഷിക്കപ്പെട്ടിരിക്കും" എന്നു പറഞ്ഞിട്ടു അതിനെ എനിക്കു സമ്മാനിക്കുന്നതിനു മെത്രാപ്പോലീത്തായിക്കു ഇഷ്ടമുണ്ടായി. എന്നിരുന്നാലും ചിലർ വിചാരിക്കുന്നതുപോലെ ഞങ്ങൾ അതിനെ ആയിരം സംവത്സരം സൂക്ഷിച്ചിരിക്കുന്നു എന്നു അദ്ദേഹം എന്നോടു പറഞ്ഞു. ഇംഗ്ലണ്ടു അതിനെ ഇനിയും ആയിരം സംവത്സരം സൂക്ഷിക്കും എന്നു ഞാൻ ആശിക്കുന്നു എന്നു ഞാൻ മറുപടി പറഞ്ഞു. ആ പുസ്തകം ഞാൻ വായിച്ചു നോക്കിയ

പ്പോൾ എബ്രായ ഭാഷയിലെ വേദപുസ്തകത്തിൽ ആദ്യപുസ്തകം ൩-ാം അദ്ധ്യായം ൯-ാം വാക്യത്തിൽ ഡാക്തർ കെന്നിക്കോട്ട അഭിപ്രായപ്പെട്ട തിരുത്തൽ ഈ കയ്യെഴുത്തു ഗ്രന്ഥത്തിൽ ഉണ്ടു എന്നു ഞാൻ കണ്ടു. അതാണ ശരിയായ വാചകം എന്നുള്ളതിനു തക്കം ഇല്ല. ൧ യോഹന്നാൻ ൫, ൭-ൽ ഉള്ള സംശയകരമായ വാചകം അതിൽ കാണുന്നില്ല. ഞാൻ ഇതേവരെ കണ്ടിട്ടുള്ള മററു സുറിയാനി വേദപുസ്തകങ്ങളിലും ഈ വാചകം കണ്ടിട്ടില്ല. ഈ പുസ്തകങ്ങളേയും അവ സൂക്ഷിക്കപ്പെട്ടുവന്ന പള്ളികളെയും കണ്ട കാഴ്ച ഇപ്പോഴും എന്റെ മനസ്സിൽ സന്തോഷകരമായ അത്ഭുതത്തെ ജനിപ്പിച്ചുകൊണ്ടിരിക്കുന്നു. അതു നിമിത്തം ഞാൻ ഇൻഡ്യായിൽ ഹിന്തുക്കളുടെ രാജ്യത്താണോ അതൊ അവിടെനിന്നു ദൂരെ മററു രാജ്യത്താണോ എന്നു എന്നോടുതന്നെ ചോദിച്ചുപോകുന്നു. യൂറോപ്പിന്റെ മൂഢതയുടെയും അറിവില്ലായ്മയുടെയും കാലങ്ങളിൽ വേദപുസ്തകം മററു ജനങ്ങൾക്കു നൽകപ്പെടാതിരുന്നപ്പോൾ മലയാളരാജ്യത്തെ മലകളുടെ ഇടയിൽ വേദപുസ്തകം അഭയം പ്രാപിക്കയും, നൂറിൽപരം പള്ളികളിൽ അതു വായിക്കപ്പെടുകയും ചെയ്തിരുന്നു എന്നുള്ള സംഗതി എത്രയൊ അതിശയകരമായിരിക്കുന്നു.

സുറിയാനി കയ്യെഴുത്തു ഗ്രന്ഥങ്ങളെപ്പോലെതന്നെ രസകരങ്ങളായ മററു ഗ്രന്ഥങ്ങളും മലയാളത്തിൽ ഉണ്ടു. ഏകദേശം മുന്നൂറു വഷങ്ങൾക്കു മുമ്പു പോർട്ടുഗീസുകാർ ഇൻഡ്യായിൽ വന്നയുടൻ അങ്കമാലിയിലെ (ഞാൻ ഇപ്പോൾ ഇരിക്കുന്ന സ്ഥലത്തെ) സുറിയാനി മെത്രാപ്പോലീത്താ സുറിയാനിക്കാരുടെ പ്രഭുത്വത്തിന്റെ അവകാശങ്ങളേയും പദവികളെയും എഴുതീട്ടുള്ള ചില ചെപ്പേടുകൾ സൂക്ഷിക്കാനായി കൊച്ചിയിലെ കോട്ടയിൽ ഏല്പിച്ചു എന്നും ഈ ചെപ്പേടുകൾ പോർട്ടുഗീസുകാരുടെ സൂക്ഷിപ്പിൽ ഇരുന്നപ്പോൾ എങ്ങിനെയൊ കാണാതെ പോയി എന്നും പിന്നീടു അവയെപററി ഒരു അറിവും കിട്ടിയില്ല എന്നും പഴയ പോർട്ടുഗീസുചരിത്രകാരന്മാർ വിവരിക്കുന്നു. ക്രിസ്ത്വാബ്ദം ൧൭൭൦-ൽ കൊച്ചിയിലെ ഗവർണ്ണർ ആയിരുന്ന ആളും മലബാറിലെ യഹൂദന്മാരെക്കുറിച്ചു ചില വിവരണങ്ങൾ എഴുതിയിട്ടുള്ള ആളുമായ ആഡ്രിയാൻമൊ എൻസു എന്നയാൾ ക്രിസ്ത്യാനികളുടെ വളരെ പ്രസിദ്ധിയുള്ള ഈ ചെപ്പേടുകൾ കണ്ടെടുക്കുന്നതിനു തന്റെ ശക്തിയിൽപ്പെട്ട എല്ലാ ശ്രമങ്ങളും ചെയ്തു എന്നും, അവസാനത്തിൽ അവ തിരികെ കിട്ടാൻ പാടില്ലാത്തവണ്ണം നഷ്ടപ്പെട്ടുപോയിരിക്കണം എന്നൊ അല്ലെങ്കിൽ അവ ഉണ്ടായിരുന്നേ ഇല്ല എന്നൊ താൻ തൃപ്തിപ്പെട്ടിരിക്കുന്നു എന്നും അദ്ദേഹം നമ്മെ അറിയിക്കുന്നു. തിരുവിതാംകോട്ടെ ബ്രിട്ടീഷുറസിഡണ്ടായ കർണ്ണൽ മക്കാളിയുടെ അത്യുത്സാഹത്താൽ കഴിഞ്ഞ മാസത്തിൽ അവ കണ്ടുകിട്ടപ്പെട്ടു എന്നും ഇപ്പോൾ അദ്ദേഹത്തിന്റെ സൂക്ഷിപ്പിൽ അവ ഇരിക്കുന്നു എന്നും കേൾക്കുമ്പോൾ വിദ്വാന്മാർക്കു പൊതുവിലും പുരാണവസ്തു പരിശോധകന്മാർക്കു പ്രത്യേകിച്ചും സന്തോഷമുണ്ടാകുന്നതാണ്.

ക്രിസ്ത്യാനികളുടെ ചെപ്പേടുകൾ ആറെണ്ണം ഉണ്ടു. അതിന്റെ തകിടു പല ലോഹങ്ങൾ ചേർത്തു ഉണ്ടാക്കപ്പെട്ടിട്ടുള്ള ഒരു മാതിരി ലോഹം ആകുന്നു. അവയിൽ ഏററവും വലിയ ചെപ്പേടിൽ ഉള്ള എഴുത്തിനു പരിമൂന്നു ഇഞ്ചു നീളവും നാലു ഇഞ്ചു വീതിയും ഉണ്ടു. അവയിൽ നാലെണ്ണം ഇരുവശങ്ങളിലുമായി അടുത്തടുത്തു എഴുതപ്പെട്ടിരിക്കുന്നു. എല്ലാംകൂടെ പതിനൊന്നു വശങ്ങൾ ഉണ്ടു. അവയിൽ ഏററവും പുരാതനം എന്നു പ്രസിദ്ധിയുള്ളതിൽ പെൾസിപ്പൊളിററൻ അല്ലെങ്കിൽ ബാബിലോൺ ഭാഷയിലെ അക്ഷരങ്ങളെപ്പോലെ ത്രികോണത്തിന്റെ ആകൃതിയിലുള്ള അക്ഷരങ്ങൾ എഴുതപ്പെട്ടിരിക്കുന്നു. ആ ചെപ്പേടിൽ തന്നെ ഇൻഡ്യായിൽ ഇപ്പോൾ ഒരിടത്തും നടപ്പില്ലാത്ത ഭാഷയിലുള്ള അക്ഷരങ്ങളിലും എഴുത്തുണ്ടു. ഈ ചെപ്പേടിലെ നീട്ടിനു യോഗ്യന്മാരായ നാലു യഹൂദന്മാരെയാകുന്നു സാക്ഷികൾ വച്ചിരിക്കുന്നതു എന്നു തോന്നുന്നു. "പൾമയറിൻ" എന്നു വിളിച്ചുവരുന്ന അക്ഷരമാലയോടു സാമ്യമുള്ള എബ്രായ അക്ഷരങ്ങളിൽ അവരുടെ പേരുകൾ വിശദമായി എഴുതിയിരിക്കുന്നു. ഓരോ പേരിനും മുമ്പിൽ "മാഗെൻ" എന്ന സ്ഥാനപ്പേരും ചേർത്തിട്ടുണ്ടു. അതിന്റെ അർത്ഥം പ്രധാനി എന്നാകുന്നു എന്നു യഹൂദന്മാർ തർജ്ജമ ചെയ്തു കേൾപ്പിച്ചു. ക്രിസ്ത്യാനികളുടെ ഈ ചെപ്പേടുകളെപ്പോലെ ഇത്ര ദീർഘമായുള്ളതും, ഇത്ര പഴക്കമുള്ളതും, കേടു കൂടാതെ ഇതുപോലെ

സൂക്ഷിക്കപ്പെട്ടിരിക്കുന്നതും ആയ മറ്റു പ്രമാണങ്ങൾ ലോകത്തിൽ ഉണ്ടോ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. കൊച്ചിയിലെ യഹൂദന്മാർ പ്രാചീനത്വം അവൎക്കാണെന്നു വാദിക്കുന്നു. എന്തെന്നാൽ പൂൎവ്വകാലങ്ങളിൽ നൽകപ്പെട്ടതും പദവികൾ അടങ്ങിയതുമായ രണ്ടു ചെപ്പേടുകൾ അവരും കൊണ്ടുവന്നു. അതിന്റെ ഒരു തൎജ്ജമ എബ്രായഭാഷയിൽ അവർ എനിക്കു തന്നു. ക്രിസ്ത്യാനികളുടെ ചെപ്പേടുകൾ വായിക്കുവാൻ കഴിയുന്നവർ ആരും ഈ രാജ്യത്തില്ലാത്തതുകൊണ്ടു അതിന്റെ പ്രതികൾ യൂറോപ്പിലും ഏഷ്യായിലും ഉള്ള വിദ്വത്സമൂഹങ്ങൾക്കു അയച്ചുകൊടുക്കുന്നതിനായി അവയുടെ മുഴുവൻ ഛായ ചെമ്പുതകിടുകളിൽ കൊത്തി തരുന്നതിനു കൊച്ചിയിലുള്ള ഒരു കൊത്തുപണിക്കാരനോടു ഞാൻ ആവശ്യപ്പെട്ടിട്ടുണ്ടു. ക്രിസ്ത്യാനികളുടെയും യഹൂദന്മാരുടെയും ചെപ്പേടുകൾ രണ്ടുംകൂടെ പതിനാലു വശങ്ങൾ ഉണ്ടു. കൊച്ചിയിലെ രാജാവിന്റെ ആവശ്യപ്രകാരം ഒരു പ്രതി ആദ്യം തൃശൂർ ഉള്ള സംസ്കൃതപാഠശാലയിലെ പണ്ഡിതന്മാരുടെ പേൎക്കു അയച്ചുകൊടുത്തു. എന്നാൽ ആ അക്ഷരങ്ങൾ (൩൨) അവൎക്കു വായിപ്പാൻ അറിഞ്ഞുകൂടായിരുന്നു. ബെങ്കാളിനു തിരികെ പോകുന്നതിനുമുമ്പു മെത്രാപ്പോലീത്തായെ ഒന്നുകൂടെ കാണുന്നതിനായി ഞാൻ ഈ സ്ഥലത്തുനിന്നും കണ്ടനാട്ടിനു പോയി.

ഇതോടുകൂടെ ഈ ഉപന്യാസങ്ങൾ അവസാനിച്ചിരിക്കുന്നു. ഈ അവസാനഭാഗം ഇടവകപ്പത്രികയ്ക്കു അയച്ചുകൊടുക്കുന്നതിനു ഇത്ര താമസം നേരിട്ടതു എന്റെ ജോലിത്തിരക്കുകൊണ്ടു മാത്രമാകയാൽ വായനക്കാർ ക്ഷമിക്കുമെന്നു വിശ്വസിക്കുന്നു. ഈ ഉപന്യാസങ്ങൾ എല്ലാം ഒന്നായി വായിച്ചുനോക്കുന്നവൎക്കു ബുക്കാനാർ സായ്പിനു നമ്മുടെ സഭയോടും നമ്മുടെ മെത്രാപ്പോലീത്തായോടും നമ്മുടെ സഭയുടെ വിശ്വാചാരങ്ങളോടും എത്രമാത്രം ഭക്തിയും ബഹുമാനവും ഉണ്ടായിരുന്നു എന്നു സ്പഷ്ടമാകുന്നതാണ്. അസൂയകൂടാതെ നമ്മുടെ സഭയെ നോക്കിപ്പറയുന്ന ഏവരും ബുക്കാനാന്റെ മനോധൎമ്മങ്ങളോടു യോജിക്കാതിരിക്കയില്ല. എന്നാൽ മറ്റുള്ളവർ നമ്മെ അധികമധികം ആദരിക്കുന്തോറും നാം ഈ ആദരവിനുമാത്രം യോഗ്യന്മാർ ആണോ എന്നു നമ്മെത്തന്നെ സ്വയപരിശോധന ചെയ്യുന്നാകുന്നാൽ നമ്മുടെ കുറവുകളേയും കുറവുകളെയും കണ്ടുപിടിച്ചു അവയ്ക്കു പരിഹാരം ഉണ്ടാകാത്തപക്ഷം അന്യന്മാൎക്കു നമ്മോടുള്ള ആദരവും ഭക്തിയും ക്ഷണം കുറഞ്ഞുപോകും എന്നുള്ളതിനു സംശയമില്ല. ഏതൊരു സഭയെയും പരിശോധിക്കണമെങ്കിൽ അതിന്റെ പൂൎവ്വചരിത്രം അറിഞ്ഞിരിക്കേണ്ടതു അത്യാവശ്യമാണു. നമ്മുടെ സഭാചരിത്രം ഇംഗ്ലീഷിലും മറ്റു അന്യഭാഷയിലുമുള്ള പുസ്തകങ്ങളിലും ആകയാൽ അവയെ വായിച്ചറിയുന്നതിനു സാധാരണ ജനങ്ങൾക്കു സൗകൎയ്യമില്ലാത്തതിനാൽ സഭാചരിത്രത്തിന്റെ ഓരോ ഘട്ടങ്ങളെക്കുറിച്ചും ഇടവകപ്പത്രികമൂലം ഓരോ ഉപന്യാസങ്ങൾ പ്രസിദ്ധപ്പെടുത്തി സഭാചരിത്രസംബന്ധമായ അറിവു ജനങ്ങളുടെ ഇടയിൽ പ്രചരിപ്പിക്കുന്നതിനു കഴിവുള്ള എല്ലാ മാന്യന്മാരും ശ്രമിക്കണമെന്നുള്ള അപേക്ഷയോടുകൂടെ ഇവിടെ നിൎത്തുന്നു.

---

## പരേതനായ നമ്മുടെ വലിയ തിരുമേനി. [൪]

(എം. പി. വൎക്കി)

അന്യനസ്രാണി സമുദായങ്ങളുടെ നേരെ തിരുമേനിക്കുണ്ടായിരുന്ന ബഹുമാനവും സ്നേഹവും സൎവ്വകാലങ്ങളിലും തിരുമേനി ഓരോ പ്രവൃത്തികളാലും വാക്കുകളാലും പ്രദൎശിപ്പിച്ചുകൊണ്ടിരുന്നു. "നവീകരണക്കാർ ബെലയാലിന്റെ കക്ഷിയാണ്. അവരോടു സംസാരിക്കരുതു്. റോമ്മാക്കാർ നരകത്തിന്റെ അവകാശികൾ. അവരെ കാണരുതു്" എന്നും മറ്റും നിൎല്ലജ്ജം പറയുന്ന ഒരുതരം മെത്രാന്മാർ മലങ്കരെ ഉണ്ടായിട്ടുണ്ടു്. എന്നാൽ വലിയ തിരുമേനി ഈ കിണറ്റിലെ ത

---

(൩൨) സുറിയാനി ക്രിസ്ത്യാനികളുടെ ഇടയിൽനിന്നും ഞാൻ ശേഖരിച്ച മിക്ക കയ്യെഴുത്തുഗ്രന്ഥങ്ങളും ഞാൻ കെയിംബ്രിഡ്ജ് സൎവ്വകലാശാലയ്ക്കു സമ്മാനിച്ചു. അവ സുറിയാനിക്കാരുടെയും യഹൂദന്മാരുടെയും ചെപ്പേടുകളുടെ പ്രതികളോടുകൂടെ ആ സൎവ്വകലാശാലയുടെ പുസ്തകശാലയിൽ സൂക്ഷിക്കപ്പെട്ടിരിക്കുന്നു.

വള"കളുടെ അഭിപ്രായത്തോടു ഒരുകാലത്തും യോജിച്ചിട്ടില്ല. നസ്രാണിസമുദായം ഏകോപിച്ചു പ്രവർത്തിക്കണമെന്നായിരുന്നു തിരുമേനിയുടെ അനവരതമായ ആഗ്രഹം. ലോകപരിചയം ധാരാളമുള്ള തിരുമേനിക്കു സുറിയാനിസമുദായത്തേയും മറ്റു സമുദായങ്ങളേയും തമ്മിൽ താരതമ്യപ്പെടുത്തി നമ്മുടെ നിസ്സാരതയെ മനസ്സിലാക്കുന്നതിനും ഈ നിസ്സാരതയ്ക്കുള്ള ഏകദേശമായ ഒരു പരിഹാരം പല ശാഖകളായി ഭിന്നിച്ചുകിടക്കുന്ന നസ്രാണിസമുദായത്തിന്റെ യോജിപ്പിലാണിരിക്കുന്നതെന്നു ബോദ്ധ്യമാകുന്നതിനും ശക്തിയുണ്ടായിരുന്നു. റോമ്മാസഭയിലെ ഒരു പ്രമാണിയായിരുന്ന നിധിയിരിക്കൽ മാണികത്തനാരവർകളും നവീകരണത്തിലെ ഒരു പ്രമാണിയായ കോവൂരച്ചനും തിരുമേനിയുടെ ആത്മസ്നേഹിതന്മാരായിരുന്നു. തിരുമേനിയും മാണികത്തനാരും മറ്റും കൂടി "നസ്രാണി ജാത്യൈക്യസംഘം" സ്ഥാപിച്ചതും മറ്റും പലരും അറിഞ്ഞിട്ടുണ്ടല്ലോ. ആലപ്പുഴ ജില്ലയിൽ സിമ്മനാരികേസു നമുക്കു ഗുണമായി വിധിച്ചയുടനെ വലിയ തിരുമേനി ഒരു വിശ്വസ്തദൂതനെ അന്നത്തെ നവീകരണമെത്രാന്റെ അടുക്കൽ അയച്ചിരുന്നു. വിധിയിന്മേൽ അപ്പീൽ കൊടുക്കരുതെന്നും നവീകരണമെത്രാനു സ്വസ്വാതന്ത്ര്യങ്ങളും ഒരു ഇടവകയും വിശ്വാസാചാരങ്ങളിൽ വിശാലമായ ഒരുവ്യവസ്ഥയും അനുവദിക്കുന്നതിനു താൻ ഏർപ്പാടു ചെയ്യാമെന്നും ജാതിയുടെ ഭാവിശ്രേയസ്സിനെ ഉദ്ദേശിച്ചു മാത്രം ഇങ്ങനെ അപേക്ഷ ചെയ്യുന്നതാണെന്നും അല്ലാതെ അപ്പീലിൽ തോൽക്കുമെന്നുള്ള ഭയമല്ല ഈ സന്ദേശത്തിനു തന്നെ പ്രേരിപ്പിച്ചതെന്നും മറ്റും ഈ ദൂതൻവശം പറഞ്ഞയച്ചിരുന്നു. ഈ സന്ദേശവും ജാത്യൈക്യസംഘത്തെപ്പോലെ വിഫലമായെങ്കിലും നമ്മുടെ വലിയ തിരുമേനിയുടെ മനോഗതി ഈ വക സംഗതികളിൽനിന്നു ഒരുവിധം മനസ്സിലാകാവുന്നതാണ്.

സുറിയാനിജാതിയുടെ ഔന്നത്യത്തെ കാംക്ഷിക്കുന്ന ഏവനും തിരുമേനിയുടെ ഈ ശ്രേഷ്ഠമായ ആന്തരത്തെ ബഹുമാനിക്കുന്നതാണ്. ആംഗ്ലിക്കൻ സഭയിൽ ഒരേനായകന്റെ കീഴിൽ ഹൈചർച്ച്, ലോചർച്ച് എന്നിങ്ങനെ വിശ്വാസാചാരങ്ങളിൽ വലിയ വ്യത്യാസമുള്ള പല ശാഖകൾ അമർന്നു പോകുന്നതുപോലെ നവീകരണക്കാരും യാക്കോബായക്കാരും ഒരു മെത്രാപ്പോലീത്തായുടെ കീഴിൽ ഇരിക്കുന്നതിനു വലുതായ തടസ്സമുണ്ടെന്നു ഒരു കാലത്തും ഇനിക്കു തോന്നീട്ടില്ല. പല തടസ്സങ്ങളുള്ളതിൽ പ്രധാനമായതു ഇന്നതാണെന്നു പറയണമെന്നില്ലല്ലോ. ഈ ബന്ധത്തിനു വിധികൾ, അനേക കാലത്തെ നടപ്പു മുതലായ പല സംഗതികൾമൂലം ഒരു വ്യവസ്ഥയുള്ളതിനാൽ ഇതൊരു ഗണ്യമായ തടസ്സമല്ല. പരദേശികൾ അപരിഷ്കൃതരും ന്യായാന്യായവിവേചനാശക്തി കുറഞ്ഞവരും ആകയാൽ പലപ്പോഴും കുഴപ്പങ്ങളും അസൌകര്യങ്ങളും തെറ്റിദ്ധാരണയും ഉണ്ടാകാൻ ഇടയുണ്ടെന്നു നമ്മുടെ നവീകരണക്കാരായ സഹോദരന്മാർ പറയുന്നതിൽ കുറെ കാര്യമില്ലെന്നില്ല. പക്ഷെ മലങ്കര മഹാജനങ്ങൾ തങ്ങളുടെ സമയോചിതമായ കടമയെ ഭംഗിയായി നിറവേറ്റുന്നപക്ഷം ഇതൊരു കാര്യമായ സംഗതിയായി നിൽക്കുന്നതല്ല. നമ്മുടെ കക്ഷിമത്സരം നിമിത്തം രാജ്യകാര്യങ്ങളിലും മറ്റും നമുക്കു അടിക്കടി പറ്റികൊണ്ടിരിക്കുന്ന അപജയങ്ങളെപ്പറ്റി ബോദ്ധ്യമുള്ളവരും വിസ്തൃതമാനസന്മാരും ആയി രണ്ടു കക്ഷിയിലുമുള്ള മാന്യന്മാർ ഈ ഗൌരവമായ വിഷയത്തെപ്പറ്റി ഗാഢമായി ആലോചിക്കുമെന്നു വിശ്വസിക്കുന്നു,

എല്ലാവരേയും പ്രസാദിപ്പിക്കാൻ വലിയതിരുമേനിക്കുണ്ടായിരുന്ന സന്നദ്ധത പലപ്പോഴും ഗുണത്തേക്കാൾ അധികം ദോഷം ചെയ്തിട്ടുണ്ടെന്നു ചിലർക്കു അഭിപ്രായമുണ്ടു. ഈ ആക്ഷേപത്തിൽ കുറെ വാസ്തവമില്ലാതില്ല. ഒരു പള്ളിയിൽ രണ്ടു കൂട്ടുകാർ തമ്മിൽ വഴക്കു കൂടുമ്പോൾ തിരുമനസ്സുകൊണ്ടു അവരിൽ ഒരാളെ മുടക്കുകയും മറ്റെകക്ഷിചെന്നു സങ്കടം പറയുമ്പോൾ ആ മുടക്കു തീർക്കുകയും ചെയ്തു ഒരു പതിവെന്നപോലെ ആയിത്തീർന്നു. ഇങ്ങനെ പൂർവ്വാപരവിരുദ്ധങ്ങളായ കല്പനകൾ തിരുമേനി പലപ്പോഴും അയച്ചിട്ടുണ്ടു. ഇതുനിമിത്തം പലപ്പോഴും കലഹംമൂക്കുകയും വ്യവഹാരങ്ങൾ വർദ്ധിക്കുകയും ചെയ്തിട്ടുണ്ടു. എന്നിരുന്നാലും തിരുമേനിയുടെ അഭ്യാസവും ചിരകാലപരിചയവും പ്രകൃത്യാ ഉള്ള ആർദ്രതാഭാവവും ഏതുവിധമെന്നു മനസ്സിലാകാത്ത ഒരാൾക്കു ഈകാര്യത്തിൽ തിരുമേനിയെ വിധിക്കാൻ അർഹതയില്ല. ഈ സംഗതിയിലും തിരുമേനിയിൽ സർവ്വപ്രധാനമായി നിന്നി

രുന്ന ഉദ്ദേശം ആരേയും മുഷിപ്പിക്കരുതെന്നായിരുന്നു. എല്ലാവരേയും പ്രസാദിപ്പിക്കാൻ നോക്കുന്ന ആൾ ആരേയും പ്രസാദിപ്പിക്കാൻ കഴിയാതെ കുഴയുമെന്നതു് പരമാൎത്ഥമാണു. പക്ഷെ തിരുമേനിക്കു ഈ തത്വജ്ഞാനമൊന്നും മനസ്സിലാകാതെയല്ല വിപരീതമായ ഒരു നയത്തെ പലപ്പോഴും പ്രയോഗിച്ചുകൊണ്ടിരുന്നതു. ഒരു ഭരണകൎത്താവു താൻ ഭരിക്കുന്ന ജനങ്ങളുടെ ഹിതവും ശക്തിയും വാസനയും അറിഞ്ഞുവേണം തന്റെ അധികാരം പ്രയോഗിക്കാൻ. അല്ലാത്തപക്ഷം വിദ്വേഷം കെട്ടുണ്ടി വരുമെന്നുള്ളതിനു നാം ദിവസേന ദൃഷ്ടാന്തങ്ങൾ കണ്ടുവരുന്നുണ്ടല്ലോ. തിരുമേനിയുടെ മേൽപറഞ്ഞ ഭരണരീതി തിരുമേനിക്കു എത്രതന്നെ ചേൎന്നതായിരുന്നാലും സഭയുടെ കഴിഞ്ഞ കാലത്തെ സ്ഥിതിക്കു് അതു എത്രതന്നെ ആവശ്യമായിരുന്നാലും ഈ രീതിയെ അദ്ദേഹത്തിന്റെ അനുഗാമികൾ സ്വീകരിക്കാൻ ആവശ്യമില്ലാത്തതും വല്ല കാരണവശാലും അവർ അതു സ്വീകരിച്ചാൽ അതു ഭാവികാലത്തിൽ സഭയ്ക്കു പണ്ടുണ്ടായിട്ടില്ലാത്ത ദോഷത്തിനു സംഗതിയാകുന്നതുമാണെന്നും പ്രസ്താവിക്കാതെ കഴികയില്ല.

തിരുമേനി ഏറ്റെടുത്ത മിക്ക കാൎയ്യങ്ങളും സാധിച്ചിട്ടുള്ളതു പലൎക്കും ഒരത്ഭുതമായിട്ടാണു തോന്നീട്ടുള്ളതു. ഇതിന്റെ രഹസ്യം മനസ്സിലാക്കീട്ടില്ലാത്തവർ, ഇതൊക്കെ വല്ലതും കൊടുത്തു സാധിച്ചതാണെന്നുംമറ്റും ചിലപ്പോൾ പറയാറുണ്ടു. ഇതിലധികം അസംബന്ധമായ ഒരഭിപ്രായമില്ല. മനുഷ്യസ്വഭാവത്തെപ്പററി ഈ തരക്കാൎക്കു അശേഷം ജ്ഞാനമില്ലെന്നു സ്പഷ്ടമാണു. ഒരാൾ ഒരു കാൎയ്യം പറയുമ്പോൾ നാം സന്തോഷിക്കുന്നതും അതേകാൎയ്യംതന്നെ മറെറാരാൾ പറയുമ്പോൾ നാം അതുപോലെ സന്തോഷിക്കാത്തതും എന്താണെന്നു നാം ആലോചിച്ചിട്ടുണ്ടോ? അതുപോലെ തന്നെ ഒരാളുമായി സംഭാഷണം ചെയ്വാൻ നാം ആഗ്രഹിക്കുന്നതും അതുപോലെ തന്നെ മറെറാരാളുടെ സംഭാഷണത്തെ നാം ആഗ്രഹിക്കാത്തതും എന്തുകൊണ്ടാണു. മററുള്ളവരെ വെറും കാഴ്ചകൊണ്ടോ സംഭാഷണംകൊണ്ടോ സ്വാധീനപ്പെടുത്താനുള്ള ശക്തി നമ്മിൽ ഓരോരുത്തൎക്കുമുണ്ടു്. ഈ ശക്തി ചിലൎക്കു വളരെ കൂടിയിരിക്കുന്നതുപോലെതന്നെ മററു ചിലൎക്കു വളരെ കുറഞ്ഞിരിക്കുന്നതുമാകുന്നു. ഇതിനു വശീകരണമെന്നോ മറെറാ കഥയില്ലാത്തവർ പേരു കൊടുക്കുന്നു. പക്ഷേ പേരു എന്തു കൊടുത്താലും ഈശക്തി നമ്മുടെ വലിയ തിരുമേനിക്കു അനന്യസാധാരണമായ വിധം ഉണ്ടായിരുന്നു എന്നു തീൎച്ചയാണു.

ഇങ്ങനെ ശക്തിയുള്ള ഒരാൾ മറെറാരാളുടെ അടുക്കൽ ചെന്നു "ഇന്ന കാൎയ്യത്തിനു ഇത്രായിരം ഉറുപ്പിക തരാം. അതു സാധിച്ചുതരണം" എന്നല്ല പറയുന്നതു. ഇങ്ങനെ പറഞ്ഞാൽ സാധിക്കയുമില്ല. തന്റെ സംഭാഷണത്തിന്റെ മാധുൎയ്യംകൊണ്ടും സംഗതി പറയുന്നതിന്റെ വശ്യരീതികൊണ്ടും പിന്നെ ഇങ്ങനത്തെ സ്വാഭാവികശക്തി ദൃഢപ്പെട്ടവരാൽമാത്രം ശക്യമായ അന്യായമല്ലാത്ത മററനേകം പ്രയോഗംകൊണ്ടും അയാൾ തന്റെ കാൎയ്യം നേടുന്നു. വിദ്വേഷികൾ ആശ്ചൎയ്യപ്പെടുകയും അസൂയാകുക്ഷികൾ ദൂഷണം പറയുകയും സഹൃദയന്മാർ ആഹ്ലാദിക്കുകയും ചെയ്യുന്നു. ഒരിക്കൽ വലിയകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു വലിയ തിരുമേനിയെപ്പററി "എത്ര നല്ല മുഖം, എത്ര നല്ല വാക്കു" എന്നു ചുരുക്കത്തിൽ പറഞ്ഞതിൽ ഞാൻ മേൽ വിവരിക്കാൻ പ്രയാസപ്പെട്ട സകല സംഗതികളും അടങ്ങിയിരിക്കുന്നു. ലോകം മുഴുവനും കലുക്കിയ നെപ്പോളിയൻ ബോണപ്പാട്ടിനെപ്പററി വായനക്കാർ കേട്ടുകാണുമല്ലോ. ഇദ്ദേഹം പ്രബലപ്പെട്ടു ഉയൎന്നുവരുന്ന കാലത്തു ഇദ്ദേഹത്തെ പിടിച്ചുകൊണ്ടുവരുവാൻ ഫ്രെഞ്ചുഗവൎമ്മേണ്ടു ഒരു സേനാസംഘത്തെ വിട്ടു. നെപ്പോളിയൻ ഈ പട്ടാളം വരുന്നതു കണ്ടു കാൎയ്യം മനസ്സിലാക്കി അതിന്റെ അടുത്തു ചെന്നു അതിചതുരമായ ചില വാക്കുകളാൽ പട്ടാളത്തെ മുഴുവൻ സ്വാധീനപ്പെടുത്തുകയും നെപ്പോളിയനെ പിടിച്ചുകൊണ്ടുപോകുന്നതിനു പകരം പടയാളികൾ മുഴുവനും നെപ്പോളിയന്റെ നായകത്വത്തെ തൽക്ഷണം സ്വീകരിക്കുകയും അദ്ദേഹം ആവശ്യപ്പെട്ട സ്ഥലത്തേക്കു അദ്ദേഹത്തിന്റെ പിന്നാലെ പോകയും ചെയ്തു ഇതും ഞാൻ മേൽ വിവരിച്ച അസാധാരണ ശക്തിയുടെ ഫലമാണു.

(തുടരും).

## ദൃശ്യസഭ.

(സി. ജി. വറുഗീസു, കാൎത്തികപ്പള്ളി.)

പരിഷ്കാരസൂൎയ്യൻ മോഹനീയമാകുംവണ്ണം ഉദിച്ചു, ലോകത്തിന്റെ നാനാഭാഗങ്ങളിലും പ്രശോഭിപ്പിക്കയും, ഈ ഭൂമുഖത്തിലുള്ള വേദപുസ്തകങ്ങൾ അശേഷം അഗ്നിഭഗവാനു ചുട്ടു ദഹിപ്പിച്ചു ഇരയാക്കുന്നാപക്ഷം, നിഷ്പ്രയാസേന ഒരു വള്ളിക്കൊ വിസൎഗ്ഗത്തിന്നൊ മാററം വരുത്താതെ ബൈബിൾ അച്ചടിപ്പിക്കത്തക്കവണ്ണം മനഃപാഠം പഠിച്ചിട്ടുണ്ടെന്നു തട്ടിമൂളിക്കുകയും, സഭയെന്നൊ കുൎബ്ബാനയെന്നൊ പറയുന്ന മാമോദീസാ എന്നൊ പുരാതന ക്രൈസ്തവൎഗ്ഗം പറയുന്ന യാതൊന്നിനും യാതൊരു അടിസ്ഥാനവും വേദത്തിൽ ഇല്ലെന്നു ഘോഷിച്ചു ദിനംതോറും വാലും വക്കും ഇല്ലാത്ത അനേകരും ചാടിപ്പുറപ്പെടുകയും ചെയ്യുന്ന ഈ കാലത്തു, സഭയെപ്പററി പൊതുവായ ഒരു ജ്ഞാനം ഇതുമൂലം മാസപത്രികാവായനക്കാരിൽ ഉണ്ടാകുന്ന പക്ഷം വളരെ കൃതാൎത്ഥതെക്കു വകയുണ്ടു.

മനുഷ്യഗണത്തെ രക്ഷിക്കണമെന്നുള്ള സൎവ്വശക്തന്റെ ആകാംക്ഷയെ, വിശ്വാസികളുടെ പിതാവായ അബ്രഹാംമുതൽ ഇന്നേവരെയും പരിപാലിക്കുന്നതിനു ഓരോരുത്തരിലും വിശ്വാസം വൎദ്ധിപ്പിക്കുകമാത്രമല്ല; എല്ലാവരെയും യോജിപ്പിച്ചു ഒരു സംഘമൊ കുഡുംബമൊ, രാജ്യമൊ, സഭയൊ ആക്കുന്നതിനു വേണ്ട ശ്രമങ്ങളും ജഗദീശ്വരൻതന്നെ ചെയ്തുവരുന്നു. ഇതിനെ ദൈവവചനസത്യത്തിന്റെ ആധാരമായ സഭയെന്നു നാമകരണം ചെയ്യാം. ഇതു ബാഹ്യമായും നമ്മുടെ ദൃഷ്ടിഗോചരമായും ഉള്ള ചില അടയാളങ്ങളാൽ അറിയപ്പെടാവുന്ന ബാഹ്യമായും ദൃശ്യമായും ഉള്ള ഒരുകൂട്ടമായി സ്ഥിതിചെയ്യുന്നു. കരുണാസാഗരനായ ദൈവം, മനുഷ്യാത്മാവിൻമേലുള്ള ദയയെ സ്പഷ്ടീകരിക്കുമാറു, നരരെ ഒരു ശുശ്രൂഷമാൎഗ്ഗമായി സഭയുടെ അംഗങ്ങളാക്കിത്തീൎക്കുന്നു. ഈ കൂട്ടത്തെയൊ സംഘത്തെയൊ കുഡുംബത്തെയൊ ഭരിക്കുന്നതും ബുദ്ധിഉപദേശിക്കുന്നതും കാണപ്പെടാവുന്ന പുരോഹിതന്മാരാകുന്നു. ഇന്നലെയും ഇന്നും ഇതിൽ ദുഷ്ടന്മാരും നീതിമാന്മാരും, [അനുതാപികളും നിരനുതാപികളും ദൈവസ്നേഹം രുചിച്ചവരും അല്ലാത്തവരുമായി സമ്മിശ്രപ്പെട്ടിരിക്കുന്നു. ലോകാവസാനത്തോളമതനുസരിച്ചുതന്നെ സ്ഥിതി ചെയ്യുകയും ചെയ്യും എന്നുള്ളതിൽ ഗത്യന്തരമില്ല.

ദൈവത്തിന്റെ ഉഭയസമ്മതവും ഈ ദൃശ്യസഭയിൽ ഉണ്ടായിരുന്നു. ദൈവവചനം ഉച്ചരിക്കപ്പെട്ടതും ഈ ബാഹ്യക്കൂട്ടത്തോടു ആയിരുന്നു. ഈ കുഡുംബാംഗങ്ങൾ തന്നെ ദൈവത്തിന്റെ ഓഹരിക്കാരുമായിരുന്നു. ഓരൊ അംഗങ്ങളും ഉഭയസമ്മതകരുണയിൽ പങ്കുകാരായിരിക്കേണ്ടവരും ഒരു സന്ദൎഭത്തിൽ ഭാഗഭാക്കുകളുമായിരുന്നു,

ഈ സഭാംഗങ്ങളിൽ ആരെങ്കിലും പാപം ചെയ്താൽ ഒരവസരത്തിൽ അംശിആയിരുന്ന കരുണക്കു പ്രതികൂലമായി ദോഷം ചെയ്യുന്നു. അവൻ പാപം ചെയ്തു, ദൈവകരുണ മറയ്ക്കപ്പെട്ടതുകൊണ്ടാണെന്നു ഊഹിക്കാൻപോലും ചെയ്വാൻ ന്യായമില്ല. സഭാംഗങ്ങൾ രക്ഷകന്റെ മണവാട്ടിയുടെ അവയവമായിത്തീൎന്നിരിക്കയിലും അതു ദൈവത്തിന്റെ കൂടാരമായിരിക്കയിലും യുക്തമായി തന്റെ കൎത്തവ്യകൎമ്മത്തെ പ്രവൃത്തിക്കാതെ ഇരുന്നാൽ, തന്റെ അശുദ്ധത മററവന്റെതിലും ദശഗുണമായിരിപ്പാനെ നിവൃത്തിയൊള്ളു. വേദത്തിന്റെ ഈ വലിയ പ്രമാണത്തെ സാധാരണക്കാർ മനസ്സിലാക്കുവാൻ സീമാതീതമായ പ്രയാസം ഉള്ളതിനാൽ ഒന്നുകൂടി വിശദീകരിക്കാമെന്നു വിചാരിക്കുന്നു.

ദൈവം മനുഷ്യരെ രക്ഷിക്കുന്നതു ഓരോരുത്തരേയും ആളാംപ്രതിയും വിശുദ്ധതയുള്ളവരാക്കിത്തീൎക്കുന്നതുകൊണ്ടുമാത്രമല്ല; അവരെ എല്ലാവരെയും ഒരു സംഘമായിട്ടൊ സഭയായിട്ടൊ, രാജ്യമായിട്ടൊ ആയി സംയോജിപ്പിക്കുന്നതുകൊണ്ടും ആകുന്നു എന്നു കാണിച്ചുവല്ലൊ; "ഉത്സാഹത്തോടുകൂടി നിന്റെ ഹൃദയത്തെ കാത്തുകൊൾക" എന്നു സുഭാഷിതകാരൻ പറയുന്നു. ഈ വാക്യംമൂലം ദൈവം ഓരോരുത്തരിലുമുള്ള ആഭ്യന്തരമായ വിശ്വാസത്തെ ആവശ്യപ്പെടുന്നു. ബാഹ്യമായുള്ള

എല്ലാ കൃപകളെയും വെടിഞ്ഞു, സ്വാതന്ത്ര്യമായി തന്റെ ജീവിതത്തെ നയിക്കുന്ന മനുഷ്യനോടു ആണു ഇപ്രകാരം ചോദിക്കുന്നതു. യെശയ്യാ ദീർഘദർശനങ്ങളുടെ ആരംഭത്തിൽ ദൈവം യെഹൂദന്മാരോടു "ഇസ്രായേൽ അറിയുന്നില്ല എന്റെ ജനം ചിന്തിക്കുന്നില്ല" എന്നു പറയുന്നതിൽനിന്നു ആളാംപ്രതിയുള്ള വിശ്വാസത്തിലും അപ്പുറമായുള്ള എന്തോ ചിലതിനെ മനസ്സിലാകും. ഇസ്രായേലിനെ ഒരു മനുഷ്യനായി ദൈവം വിചാരിക്കുകയും ഈ മനുഷ്യന്റെ ഏക നാമധേയത്തിൽ അവരെ വിളിക്കുകയും ചെയ്യുന്നു. ഒരു മനുഷ്യന്റെ പാപം ഇസ്രായേലിന്റെ പാപമായി ഗണിച്ചിട്ടു പൊതുവെ എല്ലാവരെയും ശിക്ഷിക്കുന്നു. യഹോവയായ ദൈവം യഹൂദന്മാരോടു സംസാരിക്കുന്ന എല്ലാ ഘട്ടങ്ങളിലും "എന്റെ ജനം" "എന്റെ ആട്ടിൻകൂട്ടം" "യാക്കോബു" "ഇസ്രായേൽ" എന്ന സംജ്ഞകൾ ഉപയോഗിച്ചിരിക്കുന്നതു ഈ പ്രമാണത്തെ ആധാരമാക്കിയാണ്. ഈ പേരുകൾ ദൃശ്യമായ കൂട്ടത്തെയൊ കുടുംബത്തെയൊ ഉദ്ദേശിച്ചാണെന്നു തെളിയുന്നു. "ഞാൻ മുന്തിരിവള്ളിയും നിങ്ങൾ കൊമ്പുകളും ആകുന്നു. ഫലം കായിക്കാത്ത എല്ലാ കൊമ്പുകളും എന്നിൽനിന്നു ദൈവം എടുത്തുകളയുന്നു" എന്നു യോഹ. ൧൫-ാം അദ്ധ്യായത്തിൽ പറയപ്പെട്ടിരിക്കുന്നതിൽനിന്നു ക്രിസ്തുവും ക്രിസ്ത്യാനികളും തമ്മിലുള്ള സംബന്ധത്തെ മനസ്സിലാകാം. ദൈവവും മനുഷ്യരുമായുള്ള ഐക്യതയെ സംബന്ധിച്ചു യെശയ്യാ ൫-ാം അദ്ധ്യായത്തിൽ പറഞ്ഞിരിക്കുന്നതിൽ എത്രയോ അധികമായി, മുന്തിരിവള്ളിയുടെ ഉപമമൂലം താനും ക്രിസ്ത്യാനികളുമായുള്ള യോജിപ്പിനെ ക്രിസ്തു സ്പഷ്ടീകരിക്കുന്നു. "ഭാരം ചുമത്തപ്പെടുന്ന എല്ലാവരുമെ എന്റെ അടുക്കൽ വരുവിൻ" എന്നു രക്ഷിതാവുതന്നെ മറ്റൊരു സ്ഥലത്തു കല്പിച്ചിരിക്കുന്നതിൽനിന്നു, സഭയ്ക്കു വെളിക്കു നില്ക്കുന്ന പാപികളേയും താൻ എത്ര അധികമായി ആകർഷിക്കുകയും ധൈര്യപ്പെടുത്തുകയും ചെയ്യുന്നു എന്നു തെളിയുന്നു.

പല പടികളിൽ ഇരിക്കുന്ന ആളുകളിൽ ഓരോരുത്തരും സുവിശേഷം സ്വീകരിക്കുന്ന വിധത്തെ, വിതക്കുന്നവന്റെ ഉപമ മനസ്സിലാക്കുന്നു. എന്നാൽ കോതമ്പിന്റെയും കളയുടെയും നിലം, കടലിൽ ഇടപ്പെട്ട വല, കടുകമണി ഇവകളുടെ ഉപമ, ക്രിസ്തു ലോകത്തിൽ സ്ഥാപിപ്പാനിരിക്കുന്ന സഭയെ ഉദ്ദേശിച്ചു പറയപ്പെട്ടവ ആകുന്നു. പുതിയനിയമത്തെ കൂലംകഷമായി പരിശോധിക്കുന്നപക്ഷം സഭയേയും അതിന്റെ പഠിപ്പിക്കയേയുംപറ്റിയുള്ള യഥാർത്ഥജ്ഞാനം സുലഭമായി നമുക്കു ലഭിക്കുന്നതാണ്. ശ്രീ. പൌലൂസ ൧൩ ലേഖനങ്ങൾ എഴുതീട്ടുണ്ടു. അവയിൽ ൧൦-ം സഭകൾക്കും സഭാഭരണകർത്താക്കൾക്കുമായി ചമയ്ക്കപ്പെട്ടിട്ടുള്ളതാകുന്നു. എഫേസിയക്കാർക്കുള്ള ലേഖനം മുഴുവനും സഭാപഠിപ്പിക്കയെപ്പറ്റി പ്രതിവാദിക്കുന്നു.

ദൈവവചനം അറിയിക്കപ്പെട്ടതു ഓരോരുത്തരേയും വിശ്വസിപ്പിക്കുന്നതിനു മാത്രമല്ല, രക്ഷകന്റെ ശരീരമെന്നു വിളിക്കപ്പെടുന്ന രാജ്യത്തിലേക്കു ശേഖരിക്കുന്നതിനും ഈ സഭാനടപടിയെ അനുഷ്ഠിച്ചു നിലനിർത്തുന്നതിനുമാകുന്നു. മാനുഷികവിശ്വാസം എന്നാൽ എന്തു? ഓരോ മനുഷ്യനും ദൈവത്തിൽ കീഴടങ്ങി ദൈവീകവചനങ്ങളെ തന്റെ രക്ഷകന്റെയൊ വീണ്ടെടുപ്പുകാരന്റെയൊ വചനങ്ങളായി സ്വീകരിക്കുകയും തിരിച്ചറികയും ചെയ്യുന്നതത്രെ. ദൈവവചനങ്ങളെ അവന്റെ വചനങ്ങളായി കൈക്കൊണ്ടു തിരിച്ചറിയുന്നത നട്ടത്ത വിശ്വാസം എങ്കിൽ, ദൈവീകവചനത്തിൽ ഒരു ഉന്നതപദവിയെ അർഹിച്ചിരിക്കുന്ന ക്രിസ്തുവിന്റെ ശരീരത്തിന്റെ കൂട്ടായ്മയെപ്പറ്റിയുള്ള സത്യങ്ങളെ തിരിച്ചറിയുന്നതിൽ ഒരു ക്രിസ്ത്യാനി ബദ്ധശ്രദ്ധനായിരിക്കേണ്ടതത്രെ. ഒരുത്തൻ മനസ്സോടെ ഇതിനെ തിരസ്കരിക്കുന്നു എങ്കിൽ അവൻ മനസ്സോടെ, ദൈവം വ്യക്തമാക്കിയിട്ടുള്ളതിനേയും അവനിൽനിന്നു ദൈവം വാഞ്ഛിക്കുന്നതിനേയും ഉപേക്ഷിക്കുക അത്രെ. ദൈവം ഒരു സംഗതിയെ സ്പഷ്ടമായി വെളിപ്പെടുത്തിയാൽ, ഒരു സത്യവിശ്വാസി അതിനു പ്രാധാന്യം കല്പിച്ചു വൈമനസ്യമെന്യെ പൂർണ്ണമായി സ്വീകരിക്കുന്നു. ഒരു നിഷ്കളങ്കമാനസ്സൻ, തന്റെ രക്ഷകൻ വചനമായും വെളിച്ചമായും പ്രശോഭിക്കുന്നതിനാൽ തന്റെ എല്ലാവാക്കുകൾക്കും ശിരസ്സു താഴ്ത്തി തന്നെ പിന്തുടരുന്നു.

യേശുക്രിസ്തുവിൽ വിശ്വസിച്ചു അവന്റെ നാമത്തിൽ മാമോദീസാ മുഴുകുന്ന എല്ലാവരേയും അംഗമാകത്തക്കവിധത്തിൽ വിസ്താരമായ അടിസ്ഥാനത്തിന്മേൽ ഈ സഭ സ്ഥാപിക്കപ്പെട്ടിരിക്കുന്നു. മാമോദീസാ മുഴുകുന്ന എല്ലാവരും സഭാംഗങ്ങൾ ആകുന്നു. ക്രിസ്തുവിന്റെ വരവിനുമുമ്പ് ചേലാകർമ്മം ചെയ്ത യഹൂദന്മാരേയും കോറിന്തു, ഗലാത്തിയ മുതലായ ദേശങ്ങളിലെ ക്രിസ്ത്യാനികളെയും അപ്പോസ്തോലകാലത്തു ദൈവജനമായി വിചാരിച്ചിരുന്നതുപോലെ ഇവരെയും പരിഗണിക്കപ്പെടാവുന്നതാകുന്നു. ഈ പ്രമാണം അനുസരിച്ചു, ദൈവകുടുംബത്തിനും ക്രിസ്തുവിന്റെ അവയവങ്ങൾക്കും ലഭ്യമായിരിക്കുന്ന കരുണകളെ നഷ്ടമാക്കിയാൽ മാമോദീസ ഏററ എല്ലാവരും ന്യായമായി ദൈവസന്നിധിയിൽ ഉത്തരം പറയേണ്ടവരാകുന്നു എന്നു പ്രത്യേകം ധരിക്കേണ്ടിയിരിക്കുന്നു.

---

## ഗണനീയന്മാർ ആരു? (തുടർച്ച)

തിരുവല്ലാ പി. എം. മാമ്മൻ.

ഇനിയും ദാനിയേൽ അവർകൾ താരകയുടെ വേറൊരു ഭാഗത്തു പറഞ്ഞിരിക്കുന്നതിനെ സംബന്ധിച്ചു ആലോചിക്കാം. "എഴുത്തുകാരൻ കശിനിക്കാരനായാലും തോട്ടിയായാലും ആരായാലും ഞങ്ങൾക്കു വിരോധമില്ല അയാൾ എഴുതുന്നതു ശരിയായ യുക്തികളാണെന്നു പത്രികാധിപർ സർട്ടിഫിക്കെററു കൊടുക്കുന്നപക്ഷം മറുപടി പറയാം" എന്നു കാണുന്നു. ഇതിൽ പറഞ്ഞിരിക്കുന്ന സംഗതി "ശരിയായ യുക്തികളാണെന്നു പത്രികാധിപർ മറുപടി കൊടുക്കുന്നപക്ഷം മറുപടി പറയാം എന്നും ആൾ ആരായാലും വേണ്ടതില്ലാ എന്നും ആണല്ലൊ. പത്രികയിലെ എല്ലാ ലേഖകന്മാരെപ്പററിയും സർട്ടിഫിക്കെററു കൊടുക്കുക എന്നുള്ളതു പത്രാധിപക്കു സാധിച്ചുവരുന്നതല്ലാ. എന്നാൽ പത്രികാധിപരെപ്പോലെ മിസ്റ്റർ ദാനിയേൽ ആ വക ഉപന്യാസങ്ങളെ പരിശോധിച്ചു യുക്തവഴി എഴുതിയിരിക്കുന്നതു എന്നു തോന്നുന്നു എങ്കിൽ മറുപടി പറയരുതൊ? പേരില്ലാലേഖകന്മാരോടു വാദിക്കയില്ലെന്നു മിസ്റ്റർ ദാനിയേൽ നിശ്ചു തുടങ്ങിയപ്പോൾ പത്രികയിൽ ലേഖകന്മാർ പേരുകൾ എഴുതിത്തുടങ്ങി പേരുകൾ എഴുതിത്തുടങ്ങിയപ്പോൾ ഗണനീയനാകണം, ഗണനീയനാകണം എങ്കിൽ ഏതെല്ലാം യോഗ്യതകൾ വേണമെന്നു പറഞ്ഞിട്ടും ഇല്ലാ. പത്രികാധിപരുടെ സർട്ടിഫിക്കെററുണ്ടെങ്കിൽ മറുപടി പറയാം എന്നു പറയുന്നു. കൊള്ളാം പത്രികാധിപരോടു സർട്ടിഫിക്കെററും കൊണ്ടു ചെന്നാൽ ഇനിയും എന്തെല്ലാം ആവശ്യമുണ്ടെന്നു പറയുമൊ അതെല്ലാം നിവൃത്തിച്ചശേഷം ഉത്തരം കേൾപ്പാൻ പത്രികാലേഖകന്മാർ ഒരുങ്ങിയിരുന്നാൽ ഈ ലോകത്തിലെ ആയുസ്സു പോരാതെ വരും" ഗണനീയന്മാർ എന്നുവെച്ചാൽ പത്രികാധിപരുടെ സർട്ടിഫിക്കെററുള്ളവരാണെന്നു മിസ്റ്റർ ദാനിയേൽ പറയട്ടെ. അങ്ങിനെയെങ്കിൽ പത്രികാധിപരുടെ സർട്ടിഫിക്കെററുള്ളവരോടും ഞങ്ങൾക്കും വാദിക്കേണ്ടതായി വരുവുള്ളല്ലൊ. എന്തു ചെയ്യാം ഒരിക്കൽ പറയുന്നതു പിന്നൊരിക്കൽ പറകയില്ല രണ്ടു പ്രാവശ്യം പറഞ്ഞതു മൂന്നാം പ്രാവശ്യം മറിച്ചുപറയും. ഇനിയും താരകയിൽ വേറൊരു ഭാഗത്തു പറയുന്നതു ആലോചിക്കാം. "ഗൌരവാവഹങ്ങളായ വിഷയങ്ങളെപ്പററി സാക്ഷാൽ പേരില്ലാലേഖകന്മാർ അതായതു ഗണനീയന്മാരല്ലാത്തവർ പൂർണ്ണ പേരു വെച്ചെഴുതിയാലും താരക മറുപടി കൊടുക്കുന്നതല്ലാ" "ഉദാഹരണം യേശുദാസൻ എന്ന പേരായ ഉപദേശി (ശ്രായിത്തണ്ടാൻ) മുതലായവരുടെ വൈദികവാദപ്രതിവാദങ്ങൾക്കു ഞങ്ങൾ മറുപടി പറയുന്നതല്ലാ" എന്നു പറഞ്ഞിരിക്കുന്നു. ഗണനീയന്മാർ ആരെന്നുള്ളതിന്മേൽ പ്രസ്താവിച്ച വാചകം നോക്കിയാൽ മിസ്റ്റർ ദാനിയേലിന്റെ ഒരു കാലത്തെ അഭിപ്രായം വഴിപോലെ മനസ്സിലാകാം. അതായതു "സാക്ഷാൽ പേരില്ലാലേഖകന്മാർ അതായതു ഗണനീയന്മാർ അല്ലാത്തവർ പൂർണ്ണ പേരുവെച്ചെഴുതിയാലും താരക മറുപടി കൊടുക്കുന്നതല്ലാ" എന്നു പ്രസ്താവിച്ചിരിക്കുന്നതിനു, ഗണനീയന്മാർ ആരെന്നു ആലോചിച്ചാൽ,, സാക്ഷാൽ പേരുള്ള ലേഖകന്മാർ ആണെന്നു എത്രയും വേഗത്തിൽ മനസ്സിലാകും. ഈ സ്ഥിതിക്കു

ഗണനീയന്മാരല്ലാത്തവരുടെ ലേഖനങ്ങൾക്കു ഉത്തരം പറയുന്നതല്ലാ എന്നു പറഞ്ഞാൽ സാക്ഷാൽ പേരില്ലാത്ത ലേഖകന്മാരുടെ ലേഖനങ്ങൾക്കു ഉത്തരം പറയുന്നതല്ലെന്നും, സാക്ഷാൽ പേരുള്ള ലേഖകന്മാർ പത്രാധിപരുടെ സർട്ടിഫിക്കെററു കൂടാതെ ഉള്ളവരായിരുന്നാലും അവരോടു ഉത്തരം പറയാൻ തയ്യാറു എന്നും അൎത്ഥമാണല്ലൊ" മേൽ വിവരിച്ച സംഗതിയാൽ മിസ്റ്റർ ദാനിയേൽകൊടുത്തിരിക്കുന്ന ഉദാഹരണം നമുക്കൊന്നു നോക്കാം. അതായതു "യേശുദാസൻ എന്ന പേരായ ഉപദേശി (ശ്രായിത്തണ്ടാൻ) മുതലായവരുടെ വൈദികവാദപ്രതിവാദങ്ങൾക്കുത്തരങ്ങൾ ഉത്തരം പറയുന്നതല്ല. എന്താണു കാരണം? അപ്രകാരമുള്ളവർ സാക്ഷാൽ പേരുള്ള ലേഖകന്മാർ അല്ലാത്തതുകൊണ്ടു ഗണനീയന്മാർ അല്ല എന്നുള്ളതുകൊണ്ടാണെന്നും മിസ്റ്റർ ദാനിയേൽ പറഞ്ഞിരിക്കുന്നതിൽനിന്നും അൎത്ഥമാകുന്നുണ്ടു. അപ്പോൾ സാക്ഷാൽ പേരുള്ള ലേഖകന്മാർ ഗണനീയന്മാർ ആണു. അപ്രകാരമുള്ളവരോടു ഉത്തരം പറയാം. സാക്ഷാൽ പേരില്ലാലേഖകന്മാർ (ശ്രായിതണ്ടാൻ) യേശുദാസൻ മുതലായവരുടെ വൈദീകവാദപ്രതിവാദങ്ങൾക്കു താരക ഉത്തരം പറയുന്നതല്ലാ. വൈദീകസംഗതി ഒഴിച്ചു ഏതു സംഗതിയെ സംബന്ധിച്ചും അഥവാ ഗണനീയന്മാരല്ലാത്തവർ വാദിച്ചാലും മറുപടി പറയാം എന്നൊക്കെയുള്ള അൎത്ഥങ്ങൾ ഗ്രഹിതാവഹമായിരിക്കുന്ന വാചകങ്ങളെ രേഖാമൂലം മിസ്റ്റർ ദാനിയേൽ സമ്മതിച്ചു എഴുതിയിരിക്കുന്നു. എന്നാൽ ഇതിനെപ്പററി ഇനിക്കു പറവാനുള്ളതു മേൽ പറഞ്ഞിട്ടുള്ളതും താങ്കൾ താരകയിൽ പ്രസ്ഥാവിച്ചിട്ടുള്ളതുമായ സംഗതി മനസ്സാക്ഷിപ്രകാരമെങ്കിൽ സാക്ഷാൽ ഉള്ള പേരിനെ പ്രസിദ്ധപ്പെടുത്തിയിരിക്കുന്നതിനാൽ ഗണനീയത്വം ഉള്ളവരായ പത്രികാലേഖകന്മാരുടെ ലേഖനങ്ങൾക്കു മറുപടി പറയാത്തതെന്തു. ഒന്നുകിൽ അതു മർക്കടമുഷ്ടി അല്ലെ? അല്ലെങ്കിൽ അതു മനസ്സാക്ഷിയില്ലായ്മ അല്ലെ? ൨-ാമതു-അഥവ ഗണനീയന്മാരല്ലന്നിരുന്നാലും അപ്രകാരമുള്ളവർ എഴുതുന്ന വൈദീകവിഷയം ഒഴിച്ചുള്ള സംഗതികൾക്കു മറുപടി എഴുതാം എന്നുള്ള അൎത്ഥപ്രകാരം ഉപയോഗിച്ചിരിക്കുന്നതു സത്യമാണെങ്കിൽ എം. മത്തായി, സി. ചാണ്ടി. ഇവരുടെ ലേഖനങ്ങൾക്കു മറുപടി പറയരുതൊ? ആയവർ ഗണനീയന്മാരല്ലന്നിരുന്നാലും ദാനിയേലിന്റെ വാഗ്ദാനം അനുസരിച്ചു വൈദീകം ഒഴിച്ചുള്ളതും മിസ്റ്റർ ദാനിയേലിന്റെ മനസ്സാക്ഷിയില്ലായ്മ വ്യാജം പറച്ചിൽ എന്നീ സംഗതികളെ സംബന്ധിച്ചുമാത്രം വാദിച്ചിരിക്കുന്നതുമായ സംഗതിക്കു മറുപടിക്കു അവകാശമുള്ളതും ആണല്ലൊ. അതിനാൽ ദാനിയേലിന്റെ വാഗ്ദത്തം അനുസരിച്ചു ഉത്തരം ലഭിപ്പാൻ അവകാശമുള്ള ലേഖനങ്ങളുടെ കൎത്താക്കളും ഗണനീയന്മാരല്ലാത്തവർ പേരില്ലാലേഖകന്മാർ എന്നു ഗണിച്ചവർ ആദിയായി താരകയുടെ നിഷ്ഠയാൽ ശ്വാസോച്ഛ്വാസംപോലും ഇല്ലന്നൊ അഥവാ അപ്പഴപ്പോൾ പ്രമാദമായി ചലിക്കുന്നതുകൊണ്ടു നാമമാത്രമായ ജീവൻ ഉണ്ടെന്നൊ തോന്നിപ്പോകാറായിരിക്കുന്നവരും ആയ പത്രികാലേഖകന്മാൎക്കു താരകയുടെ മറുപടിയാകുന്ന മിസ്റ്റർ ദാനിയേലിന്റെ കൈവശമുള്ള ഒരു വിധം കൊടുത്തു എത്രയും വേഗത്തിൽ അവൎക്കു ആയുസ്സും ആരോഗ്യവും ഉണ്ടാകുവാൻ തക്കവിധം ഉത്സാഹിക്കണം അല്ലങ്കിൽ ആയതു വലിയൊരു പാപം ആയി തീരേണ്ടുകയില്ലെ. എന്നു സംശയിക്കയും കൂടെ ചെയ്യുന്ന എങ്കിലും ഗണനീയന്മാർ ആർ?. (തുടരും.)

---

## വൈദീകമായ ചില പ്രശ്നോത്തരങ്ങൾ.

(തുടൎച്ച.)

(പി. എ. എബ്രഹാം.)

യുവാവു: നിങ്ങൾ ഇപ്പോൾ വായിച്ചതായ വാക്യങ്ങളിൽ വിശ്വാസത്തേയും മാനസാന്തരത്തേയുംസംബന്ധിച്ചു പറഞ്ഞിട്ടുണ്ടു. എന്നാൽ ആയതു വിശ്വസിക്കയും മാനസാന്തരപ്പെടുകയും ചെയ്വാൻ തക്ക പ്രായമുള്ളവരെ മാത്രമെ ബാധിക്കയൊള്ളൂ.

ഉപദേശി: അങ്ങിനെ എങ്കിൽ അപ്പോൾമാത്രം സ്നാനം മതിയാകുന്നതാണല്ലൊ.

യുവാ: "അന്യായത്തിൽ ഞാൻ ഉത്ഭവിച്ചു പാപങ്ങളിൽ എന്റെ മാതാവു എന്നെ ഗർഭം ധരിക്കയും ചെയ്തു" (സങ്കി. ൫൧. ൫) "ഏകമനുഷ്യനാൽ പാപവും പാപത്താൽ മരണവും ലോകത്തിൽ കടന്നു" (റോമ. ൫. ൧൨). എന്നും എഴുതിയിരിക്കുന്നതിൽനിന്നു ഒന്നാം ആദാമിന്റെ കുററത്തിനു നാം ജനിക്കുമ്പോൾതന്നെ ഓഹരിക്കാരായി ഭവിക്കുന്നു എന്നു സ്പഷ്ടമാകുന്നു എങ്കിലും ദൈവത്തിനു മനുഷ്യരോടുള്ള അനല്പമായ സ്നേഹത്തിൻനിമിത്തം തന്റെ പ്രിയ പുത്രനെ ഈ ലോകത്തിലേക്കു അയച്ചു ഒരു രക്ഷാമാർഗ്ഗം ഉണ്ടാക്കിയിരിക്കുന്നു. ഇതിനെ നമുക്കു അനുഭവമാക്കുന്നതിനും പരിശുദ്ധാത്മാവു ലഭിച്ചു തന്റെ സഭയുടെ അംഗമായിരിക്കുന്നതിനും ഉള്ള മാർഗ്ഗം സ്നാനം ആകയാൽ ആയതു എത്രയുംവേഗത്തിൽ ഒരുവനു കൊടുപ്പാനുള്ളതാകുന്നു.

ഉപ: സ്നാനത്തിങ്കൽ പരിശുദ്ധാത്മാവു ലഭിക്കുമെന്നൊ നിങ്ങൾ പറയുന്നതു? അതു എന്തു ന്യായത്തിൻമേൽ എന്നു അറിഞ്ഞാൽ കൊള്ളാം.

യുവാ: ഇതിനെസംബന്ധിച്ചു ഈ വിഷയം അവസാനിച്ചതിന്റെ ശേഷം പറഞ്ഞുകൊള്ളാം.

ഉപ: എന്നാൽ ശിശുസ്നാനത്തിനു ആധാരം കാണട്ടെ.

യുവാ: വേദപുസ്തകത്തിൽ മററുപല സംഗതികൾ എന്നതുപോലെ അപ്പോസ്തോലകാലകാലത്തു ശിശുക്കളെ സ്നാനപ്പെടുത്തിയതായി യാതൊരിടത്തും വ്യക്തമായി പറഞ്ഞിട്ടില്ല അങ്ങിനെ പറയണമെന്നും ഇല്ലാ. എങ്കിലും ഇതിനെ വേദപുസ്തകത്തിൽനിന്നുതന്നെയും സുഗമമായി തെളിയിക്കാം ശ്ലീ: പത്രോസു പെന്തിക്കോസ്തു ദിവസത്തിൽ പ്രസംഗിച്ചപ്പോൾ "വാഗ്ദത്തം നിങ്ങൾക്കും നിങ്ങളുടെ മക്കൾക്കും ഉള്ളതാകുന്നു" എന്നു പറഞ്ഞിരിക്കുന്നതു ഇതിനെ ബലപ്പെടുത്തുന്നു. നാം ഒരു വാഗ്ദത്തം ലഭിക്കുന്നതിനായി സ്നാനപ്പെടുന്നു. ഈ വാഗ്ദത്തത്തിനു നമ്മുടെ മക്കളും ഒരുപോലെ അവകാശികളാകുന്നു. ഇതു ഏശായദീർഘദർശി പറഞ്ഞിരിക്കുന്നതത്രെ. "ഞാൻ എന്റെ ആത്മാവിനെ നിന്റെ സന്തതിയുടെ മേലും എന്റെ അനുഗ്രഹത്തെ നിന്റെ അനന്തരവന്റെമേലും പകരും" (ഏശാ. ൪൪. ൩) അതിനാൽ വാഗ്ദത്തത്തിന്റെ അവകാശികളായ ശിശുക്കൾക്കും ആയതിനെ മുദ്ര ഇടുന്ന സ്നാനം ആവശ്യമാകുന്നു. അപ്പോസ്തോലകാലത്തുതന്നെ ചില കുഡുംബങ്ങൾ മുഴുവനായിട്ടു സ്നാനം ഏററതായി നാം വായിക്കുന്നു. (നട. ൧൬: ൧൫-൩൩) ഒരു കുഡുംബം എന്നു പറയുന്നതിൽ ശിശുക്കളും ഉൾപ്പെട്ടിരിക്കുന്നതിനുധാരാളം ന്യായം ഉണ്ടു ഇതുകൊണ്ടും അപ്പോസ്തോലകാലത്തു ശൈശവസ്നാനം ധാരാളം നടപ്പുള്ളതായി തെളിയുന്നു. യഹൂദന്മാർ തങ്ങളുടെ മക്കൾ ശിശുക്കളായിരിക്കുമ്പോൾതന്നെ ദൈവഉടമ്പടിയിൽ ചേർപ്പാൻ നിർബന്ധിതരായിരുന്നു. യഹൂദക്കുട്ടികളെപററി തനിക്കു ഇത്രയും ജാഗ്രതയുണ്ടായിരുന്നാൽ ക്രിസ്തീയകുഞ്ഞുങ്ങളെപ്പററി എത്രയധികം. ശ്ലീ പൌലോസ് ക്രിസ്ത്യാനികളുടെ മുറകളെസംബന്ധിച്ചു പറയുന്നക്രമത്തിൽ പിതാക്കന്മാർക്കു മക്കളോടും മക്കൾക്കു പിതാക്കന്മാരോടുമുള്ള മുറകളെസംബന്ധിച്ചു പ്രതിപാദിക്കുന്നു. ഇതിനാൽ കുഞ്ഞുങ്ങളേയും ഒരു ക്രിസ്തീയ കുഡുംബത്തിലെ അംഗങ്ങളായി ഗണിച്ചിരിക്കുന്നു എന്നു സ്പഷ്ടമാകുന്നു— കൂടാതെ അവരെ "വിശുദ്ധർ എന്നു വിളിക്കുന്നു. (൧ കോറ. ൭ ൧൪) "വിശുദ്ധർ എന്ന സംജ്ഞ തന്റെ സഭയുടെ മക്കൾക്കത്രെ ഉപയോഗിച്ചിരിക്കുന്നതു. ഈ സഭയിലേക്കുള്ള പ്രവേശനം സ്നാനം വഴിയാകുന്നു ഇസ്രായേല്യർ ചെങ്കടലിൽ കൂടെ കടന്നതു സ്നാനത്തിന്റെ ഒരു സദൃശമായിട്ടാണു പറഞ്ഞിരിക്കുന്നതു ചെങ്കടൽ കടന്നതിൽ അനേകം ശിശുക്കളുമുൾപ്പെട്ടിരിക്കുന്നു. ഇതുകൊണ്ടും സ്നാനം ഏററിട്ടുള്ള കൂട്ടത്തിൽ ശിശുക്കളുമുൾപ്പെട്ടിരുന്നുഎന്നു വിചാരിക്കരുതൊ?.

ഉപ: മാനസാന്തരപ്പെടാതെ പാപങ്ങൾ മോചിക്കപ്പെടുന്നതു എങ്ങിനെയെന്നു എനിക്കു അറിഞ്ഞുകൂടാത്തതാണു.

യുവാ ഒരു ശിശുവിനു അതു അറിയാതെതന്നെ ഒന്നാം ആദാമിന്റെ കുററത്തിനു പാത്രവാനാകാമെങ്കിൽ ആയതു അറിയാതെതന്നെ രണ്ടാം ആദാമി

ന്റെ കൃപനിമിത്തം ശുദ്ധീകരണം പ്രാപിക്കുമോ?. യറമിയാ ജനിക്കുന്നതിനു മുമ്പുതന്നെ ശുദ്ധീകരണം പ്രാപിച്ചതായി നാം വായിക്കുന്നു (യറ. ൧. ൫) യോഹന്നാൻ തന്റെ അമ്മയുടെ ഗർഭത്തിൽവച്ചുതന്നെ പരിശുദ്ധാത്മാവുകൊണ്ടു നിറഞ്ഞുവല്ലൊ (ലൂക്കൊ. ൧-൧൫) പരിശുദ്ധാത്മാവു പാപമുള്ളെടത്തു വസിക്കയില്ലെന്നു നിങ്ങൾതന്നെ സമ്മതിക്കും. ഇതുകൊണ്ടു ഒക്കയും ശിശുക്കൾക്കും അവർ അറിയാതെ ദൈവീകനൽവരം പ്രാപിക്കാമെന്നു തെളിയുന്നില്ലയൊ. നമ്മുടെ കർത്താവു ശിശുക്കളെ അനുഗ്രഹിച്ചപ്പോൾ അവൎക്കു എന്തെങ്കിലും ലഭിച്ചതായി ഗ്രഹിക്കുന്നതിനു ശക്തിയില്ലായിരുന്നുവല്ലൊ. ഈ ശിശുസ്നാനത്തിനു ഒരു മതിയായ ലക്ഷ്യമാകുന്നു. ഇതുകൂടാതെ ഞങ്ങളുടെ ശൈശവസ്നാനത്തിൽ വിശ്വാസത്തേയും മാനസാന്തരത്തേയും സംബന്ധിച്ചു വേറൊരു വിശേഷത ഉണ്ടു. ശിശുക്കളെ സഭയുടെ വിശ്വാസത്തിലാണു സ്നാനപ്പെടുത്തുന്നതു. അതായതു പ്രതിപുരുഷന്മാരെ നിയമിക്കയും (സത്യവിശ്വാസികളും നല്ല നടത്തക്കാരുമായവരെ) അവർ ശിശുവിന്റെ നാമത്തിൽ "സാത്താനെ ഞാൻ ഉപേക്ഷിക്കുന്നു. മിശിഹായിൽ ഞാൻ വിശ്വസിക്കുന്നു" എന്നു സത്യം ചെയ്യിപ്പിക്കുന്നു. ഇതു ശിശുക്കൾ പ്രാപ്തിയാകുമ്പോൾ അവർ ചെയ്തിട്ടുള്ള സത്യത്തിന്റെ മഹാത്മ്യത്തെ പറഞ്ഞു മനസ്സിലാക്കുന്നതിനുള്ള ഉടമ്പടിയിന്മേലാണ പ്രവൃത്തിക്കുന്നതു. നമ്മുടെ കർത്താവു ഊമന്മാരെയും ചെകിടന്മാരെയും പിശാചുബാധിച്ചുതന്നെ ഉപേക്ഷിച്ചു പറഞ്ഞവരെക്കൂടിയും സൌഖ്യമാക്കിയതായി കാണുന്നു. ഇങ്ങനെയുള്ളവരുടെ പാപങ്ങൾ മോചിക്കപ്പെടാമെങ്കിൽ ശിശുക്കൾക്കു (സത്യവിശ്വാസികളുടെ മക്കൾക്കു) എത്ര അധികം കഴിയും.

ഉപ: സ്നാനത്തുങ്കൽ പരിശുദ്ധാത്മാവു ലഭിക്കുമെന്നുള്ളതിനെപ്പററി കേട്ടാൽ കൊള്ളാം.

യുവാ: ഇനിയും ഒരു അവസരത്തിൽ പറഞ്ഞുകൊള്ളാം.

---

## വടക്കൻദിക്കുകളിൽ ക്രൂസേഡ്.

(എം. പി. പി.)

കുറെ മാസങ്ങൾക്കുമുമ്പ് വടക്കൻദിക്കുകളിലെ സുവിശേഷവേലയെപ്പററി "സുവിശേഷകൻ"ിൽ നല്ല ഒരുപന്യാസം പ്രസിദ്ധപ്പെടുത്തുകയും അതിനെപ്പററി ചിലരെല്ലാം അഭിപ്രായം പുറപ്പെടുവിക്കയും ചെയ്തിട്ടുണ്ടല്ലൊ. പ്രവൃത്തിയിൽ വരുത്താതെ ആലോചിച്ചു വെക്കുമാത്രം നമുക്കു പതിവുള്ള പല സംഗതികളിലൊന്നായിട്ടാണ ഈ വിഷയം ഇപ്പോഴും ഇരിക്കുന്നതു. താണ ജാതികളായ പുലയർ, പറയർ മുതലായവരെ എഴുത്തു പഠിപ്പിച്ചാൽ പണി എടുക്കാൻ ആളുകളുണ്ടാകയില്ലെന്നുള്ള സാധാരണ ജനങ്ങളുടെ ബോധം കഥയില്ലായ്മയാണെന്നും, പ്രത്യുത സന്മാർഗ്ഗങ്ങൾ പഠിച്ച് അവൎക്കു അറിവുണ്ടാകുമ്പോൾ അവർ ജോലിയെടുക്കുന്നതിൽ പൂർവ്വാധികം ജാഗ്രതയുള്ളവരും അനുസരണമുള്ളവരും ആയിത്തീരുമെന്നും മററും പത്രാധിപർ അന്നുതന്നെ വ്യവഹരിച്ചിട്ടുള്ളതാണ. പക്ഷേ പോത്തുകളെപ്പോലെ മേലിലും അവരെക്കൊണ്ടു പണിയെടുപ്പിപ്പാനും ന്യായമായ കൂലി കൊടുക്കാതിരിപ്പാനും ഇനി സാധിക്കയില്ലെന്നു വന്നേക്കാം.

തല്ക്കാലം നമ്മുടെ ആളുകളെയാണ് നന്നാക്കേണ്ടതെന്നും പുറജാതികളെ നന്നാക്കേണ്ടതു ഇതു കഴിഞ്ഞിട്ടു വേണ്ടതാണെന്നും ബ: പി. ജെ. യോഹന്നാൻ കത്തനാരവർകൾ എഴുതിയിരുന്നു. കാൎയ്യം വാസ്തവംതന്നെ. എന്നാൽ നമ്മുടെ ആളുകൾ നന്നാകട്ടെ എന്നു പറഞ്ഞുകൊണ്ട് നാം എത്രനാളാണ് കാത്തിരിക്കേണ്ടതു? പ്രാചീന കാലങ്ങളിൽ സുവിശേഷപ്രചാരം ആരംഭിച്ചതു ക്രിസ്തീയ ഗുണങ്ങളിൽ പൂൎണ്ണത സിദ്ധിച്ചതിന്റെ ശേഷമാണൊ? അന്യസഭക്കാർ ഇക്കാലത്തു ഭൂമിയുടെ ദൂരമേറിയ അതൃത്തികളിൽപോലും വേല ചെയ്യുന്നതു തങ്ങൾക്കു പൂൎണ്ണത വന്നതിന്റെ ശേഷമാണൊ? യാക്കോബ് ഊർദാനാ, അലക്സന്ത്രിയായിലെ സേവേറിയോസ്, കോതമംഗലത്തു കബറടങ്ങിയ മാർ ഗ്രീഗോറിയോസ് ഇവ

ങ്ങിയുള്ള വിശുദ്ധ ബാവാന്മാർ ഇങ്ങിനെ വിചാരിച്ചിരുന്നുവെങ്കിൽ ദൈവത്തിന്റെ സഭ വർദ്ധിപ്പിക്കാൻ തങ്ങൾക്കു കഴിഞ്ഞതിൽ ശതാംശമെങ്കിലും സാധിക്കുമായിരുന്നോ? അതുകൊണ്ട് നമ്മുടെ സ്വന്ത ആത്മികാഭിവൃദ്ധിയിൽ നാം അശ്രാന്ത പരിശ്രമം ചെയ്തുകൊണ്ടിരിക്കുന്ന കാലത്തുതന്നെ അന്യരേയും സത്യമായ ഏക വഴിയിലേക്കു കൊണ്ടുവരാനുള്ള ഉത്സാഹം ചെയ്യേണ്ടതു നമ്മുടെ കടമയാണെന്നാണ് എന്റെ ബലമായ വാദം. ലോകഗതിയിൽ ഒരു വസ്തു മുന്നോട്ടോ പിന്നോട്ടോ പോകണമെന്നും ഒരേ സ്ഥിതിയിൽ തന്നെ വളരെക്കാലം സ്ഥിതിചെയ്യാൻ പാടില്ലെന്നുമുള്ള പ്രകൃതിനിയമം കത്തനാരവർകൾ ഓർക്കുന്നില്ല. വടക്കു ചില ഇടവകകൾ ഇനിയും വിദ്യാഭ്യാസത്തിനും വേദപാഠിത്വത്തിനും ശ്രമം ചെയ്യുന്നില്ലെങ്കിൽ അതുകൾ പിന്നോട്ടു പോകയല്ലാതെ നിവൃത്തിയില്ല. സഭയുടെ പൊതുവേയുള്ള മുൻഗതിയിൽ എല്ലാ ഇടവകകളും ഒത്തൊരുമിച്ച് മുമ്പോട്ടു പോകുകയെന്നതു ആശിക്കാമൊയെന്നു സംശയമാണു. ചിലതെല്ലാം പിന്നിൽ കിടന്നുകൊള്ളട്ടേ. ഒരു കാലത്തു ശക്തിമത്തായ വല്ല ഒരു കൈ പിൻഗതിയെ തട്ടത്തു, യന്ത്രത്തെ നേരെ മുന്നോട്ടു വലിച്ചിട്ടു മുൻഗതിയിൽ ശക്തിക്രൂട്ടുകയും മുമ്പിൽ പോയതുകളെ ഇതുകൾ എത്തിപ്പിടിക്കാൻ സംഗതി വരുത്തുകയും ചെയ്യുകാമെന്നു ആശിക്കയല്ലാതെ തല്ക്കാലം നിവൃത്തിയില്ല. അതല്ലാതെ, വടക്കൻ ഇടവകകളുടെ ആത്മികാഭിവൃദ്ധിയെ പ്രതീക്ഷിക്കയെന്ന ഭാവനയിൽ നാം മൌനം ദീക്ഷിച്ചിരുന്നാൽ നാം ഒരിക്കലും അഭിവൃദ്ധി പ്രാപിക്കാത്തതും, സുവിശേഷപ്രചാരം ചെയ്യാത്തതും, അന്യസഭകളെ കണ്ട് നാണിക്കാൻ ഇടവരുന്നതും നമ്മെ ഏറ്റുപിടിച്ചിട്ടുള്ള കലിവരാഹങ്ങൾക്കു നാം ദുഃഖസമേതം ഉത്തരവാദം പറയാൻ സംഗതിയാകുന്നതുമാണു.

ഇനി, നമ്മുടെ ആലോചന പ്രവൃത്തിയിൽ വരുത്തേണ്ട വിധത്തെപ്പററി രണ്ടു വാക്കു പറയാം. താണ ജാതികളെ എഴുത്തു പഠിപ്പിച്ചു ക്രിസ്ത്യാനികളാക്കുകയെന്നതു ഭാരമേറിയ ഒരു ജോലിയാണ്. സഭാനായകന്മാരേക്കാൾ ശക്തി കുറഞ്ഞ വല്ലവരും ഇതിനുത്സാഹിച്ചാൽ വേണ്ടുംവണ്ണം ഫലപുഷ്ടിയുണ്ടാകുമൊയെന്നു സംശയമാണു. ഇതിനു മദ്ധ്യേ രണ്ടു തടസ്സങ്ങൾ പ്രധാനമായി കാണുന്നുണ്ടു. ൧. താണ ജാതികളുടെ ഉടമസ്ഥന്മാരുടെ കഥയില്ലാത്ത തടസ്സം തീരണം. ൨. അവർ ക്രിസ്ത്യാനികളാകാൻ പ്രോത്സാഹിപ്പിക്കുന്നതായി യാതൊരു വ്യവസായവും നമ്മുടെ സഭക്കാരേററു നടത്തുന്നില്ല. ബാസൽമിഷ്യൻകാർ ക്രിസ്ത്യാനികളാകുന്നവരെ വല്ല ഓട്ടുകമ്പിനിയിലൊ നെയിത്തുശാലയിലൊ ജോലി കൊടുത്തു ക്രമേണ ഉയർത്തികൊണ്ടുവരുന്ന വിവരം നാം അറിഞ്ഞിട്ടുള്ളതാണല്ലൊ. ഒന്നാമത്തെ തടസ്സത്തിനു പരിഹാരമെന്തെന്നു ആലോചിക്കാം. വടക്കു പ്രധാന ഇടവകകളിൽ സൺഡേസ്കൂൾ സ്ഥാപിക്കയും താണ ജാതികൾക്കായി തൽഭാരവാഹികൾ രാത്രി പഠിത്വം നടത്തുകയും വേണം. ഇപ്പോൾ ചില ഇടവകകളിലെല്ലാം അപ്രകാരം നടത്തുന്നുണ്ടു. മുളന്തുരുത്തിയിലും കട്ടങ്ങമംഗലത്തും വേറെ ചില സ്ഥലങ്ങളിലും നാല്പതിലധികം പുലക്കുട്ടികളുള്ള രാത്രിപ്പള്ളിക്കൂടങ്ങളുണ്ടു. എന്നാൽ എഴുത്തു പഠിപ്പിക്കയും വേദപാഠം വായിപ്പിക്കയും മാത്രമാണു ഇതുകളാൽ കഴിയുന്നതു. മാമ്മൂദീസാ മുങ്ങുന്ന കാര്യത്തിൽ ഈ പുലയർക്കു വൈമനസ്യമില്ലെങ്കിലും ആ വിഷയത്തിൽ പട്ടക്കാർക്കും ജനങ്ങൾക്കും വേണ്ട ധൈര്യം പോരാതെ കാണുന്നു. സഭാനായകന്മാർ കല്പിച്ചാൽ കാര്യം ഭംഗിയായി നടക്കുന്നതുമാണു. അതുകൊണ്ടു ഇത്ര മഹിമയേറിയ പ്രവൃത്തിയിൽ ആളുകളെ പ്രോത്സാഹിപ്പിപ്പാനും മാമ്മൂദീസാ നടത്തുവാനും നമ്മുടെ വന്ദ്യ തിരുമേനികൾ പ്രധാന ഇടവകകളിൽ സഞ്ചാരം ചെയ്യുന്നതു ഉത്തമമായ ഒരു പുണ്യകൃത്യമായിരിക്കുമെന്ന് പലർക്കും തോന്നിയിട്ടുള്ളതാണു. മദ്ധ്യകാലങ്ങളിൽ ക്രൂസേഡ്സ് എന്നപേരിൽ പാലസ്റ്റൈൻരാജ്യത്തു മുസൽമാൻമാരോടു ക്രിസ്തീയരാജാക്കൾ ചെയ്ത യുദ്ധങ്ങളിൽ മെത്രാന്മാർ സഞ്ചാരം ചെയ്തു സത്യത്തിനു വേണ്ടി ആളുകളെ ഉത്സാഹിപ്പിക്കയും പോരാടുകയും ചെയ്യുകിൽ സുവിശേഷവെളിച്ചം വ്യാപിപ്പിക്കാൻ നമ്മുടെ തിരുമേനികൾ എഴുന്നള്ളുന്നതിൽ എന്തു അനൌചിത്യമാണുള്ളതു? രണ്ടാമതു പ്രസ്താവിച്ച തടസ്സം നീക്കാൻ വലിയ സൌകര്യമൊന്നും കാണുന്നില്ലെങ്കിലും പുതുക്രിസ്ത്യാനികളോടു ന

മ്മുടെ ആളുകൾക്കു സമഭാവനയുണ്ടായിരിക്കുന്നതും പഴയ ജോലികളിൽതന്നെ അവർ തല്ക്കാലം ഏൎപ്പെട്ടു പിന്നീടു അവൎക്കു ഇഷ്ടമുള്ള ജോലി ചെയ്വാൻ നമ്മുടെ ആളുകൾ അവരെ പ്രോത്സാഹിപ്പിക്കുന്നതു തല്ക്കാലം ഉത്തമവഴിയെന്നു തോന്നുന്നു. ആയതുകൊണ്ടു വടക്കൻ ദിക്കുകളിൽ, സൌമ്യതയുള്ളതും രക്ഷിക്കുന്നതും ജീവിപ്പിക്കുന്നതുമായ ഒരു ക്രൂസേഡിനായിക്കൊണ്ടു നിതാന്തവന്ദ്യ ദിവ്യശ്രീമന്മാരായ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമേനിയേയും, മാർ കൂറിലോസ് മെത്രാപ്പോലീത്താ തിരുമേനിയേയും പ്രാൎത്ഥിച്ചുകൊണ്ടും, മലയാളത്തു എഴുന്നെള്ളിയിരിക്കുന്ന വിശുദ്ധ പാത്രിയക്കീസ് ബാവാ തിരുമേനിയുടേയും അസോസ്യേഷ്യൻ കമ്മട്ടിയുടേയും ഗാഢമായ പൎയ്യാലോചനയ്ക്കു ഈ വിഷയം പാത്രീഭവിക്കണമെന്നു അപേക്ഷിച്ചുകൊണ്ടും ഇവിടെ അവസാനിപ്പിക്കുന്നു.

---

## രാത്രിപ്പള്ളിക്കൂടങ്ങൾ.

എം. പി. പി.

വടക്കു, താണ ജാതിക്കാരായ പുലയരേയും പറയരേയും വിദ്യാഭ്യസിപ്പിക്കേണ്ട ആവശ്യകതയെപ്പററി ബഹുജനങ്ങൾ ഇക്കാലത്തു ഏറെക്കുറെ അറിഞ്ഞുകാണുമല്ലൊ. അവരെ വിദ്യാഭ്യസിപ്പിച്ചാൽ വേലയെടുക്കാൻ ആളുകളില്ലാതെ വന്നേക്കുമൊയെന്നുള്ള ഭയമാണ് ചില ഇടവകകളിൽ കാണുന്ന തടസ്സം. ഈ ഭയം അത്ര കഥയുള്ളതല്ല. ഞാൻ ഒന്നു ചോദിക്കുന്നു. വേലയെടുക്കാതെ താണ ജാതിക്കാൎക്കു ഉപജീവിക്കാൻ കഴിയുമൊ? എഴുത്തും വായനയും ശീലിച്ചു ക്രിസ്തീയസന്മാൎഗ്ഗങ്ങളും അഭ്യസിച്ചതുകൊണ്ടു മാത്രം അവർ വേല കൂടാതെ ഉപജീവിക്കയില്ലെന്നുള്ളതു തീൎച്ചയാണ്. പക്ഷെ അവർ അറിവുള്ളവരായിത്തീരുമ്പോൾ ഇപ്പോഴത്തേതിലധികം സ്വാതന്ത്ര്യം അവൎക്കു സിദ്ധിച്ചേക്കും. എന്നാൽ സ്വാതന്ത്ര്യം അവൎക്കു കിട്ടിയേ മതിയാവൂ. ഇന്നോ നാളെയൊ എന്നല്ലതേ തീൎച്ചപ്പെടുത്താനുള്ളു. കുറെ കഴിയുമ്പോൾ വിധമെല്ലാം മാറുമെന്നു ഞാൻ ധൈൎയ്യമായി പറയുന്നു. സ്വാതന്ത്ര്യം, സ്വാതന്ത്ര്യം എന്നു വിളിച്ചുകൊണ്ടാണ് ഇംഗ്ലീഷുകാർ വടക്കു ചില പ്രദേശങ്ങളിലേക്കു കേറീട്ടുള്ളതു. മൊളകൊളം തലയാറൻപറമ്പ മുതലായ സ്ഥലങ്ങളിൽ വള്ളോനും കറുമ്പനും ഇപ്പോൾ മലാഖിയും ശമുവേലും ആയിത്തീൎന്നിരിക്കുന്നു. സ്കൂളുകളും പള്ളികളും തീൎന്നുകഴിഞ്ഞിരിക്കുന്നു. പുലയരുടെ ഭക്തിയും ഞായറാഴ്ച ആചാരവും മററും മാപ്പിളമാരെക്കാൾ കുറെ ഭേദമായിട്ടാണ്. ഇങ്ങനെ കടന്നു കടന്നു പണ്ടത്തെപ്പോലെ സുറിയാനിക്കാരെ ഇക്കാലത്തു പിടി കിട്ടിയില്ലെങ്കിൽ കുറഞ്ഞപക്ഷം അവരുടെ അനേകായിരം പുലയരെ അവൎക്കു പിടികിട്ടുന്നതാണു. അപ്പോൾ നാം അണ്ടി കളഞ്ഞ അണ്ണാനെപ്പോലെ ഇരിക്കുകയേയുള്ളു. പിന്നീടു ഇംഗ്ലീഷിൽ നിന്നു സുറിയാനിമതത്തിലേക്കു അവരെ തിരിക്കാൻ ശ്രമം ചെയ്യുന്നതിൽ എത്രയോ നല്ലതാണ് ഇപ്പോഴെ നമ്മുടെ പിടിയിൽനിന്നു അവരെ വിടാതിരിക്കുന്നതു! ഇപ്പോഴത്തെ അടിമസ്ഥിതികൊണ്ടു പുലയരെപ്പോലെതന്നെ നാമും നഷ്ടം സഹിക്കുന്നുവെന്നുള്ള രഹസ്യം കാണ്മാൻ നമുക്കു കണ്ണില്ല. രണ്ടുമൂന്നു പുലയരെ എന്തെങ്കിലും ഒരു പ്രവൃത്തിക്കായിട്ടു ആക്കിയെന്നു വിചാരിക്കുക; യജമാനൻ കൂടെ നിന്നാൽ പക്ഷെ ജാഗ്രതയായിട്ടു അവർ ജോലി ചെയ്യുക്കും. അയാൾ അങ്ങോട്ടോ ഇങ്ങോട്ടോ മാറിയാൽ അവർ വെറുതെ കുത്തിയിരുന്നു വിശേഷം പറയുന്നതായിട്ടു കാണാം. തങ്ങൾക്കു നിദാനം കിട്ടിവരുന്നതിൽ മെച്ചം ജാഗ്രതയായി പണി ചെയ്യുമ്പോൾ കിട്ടുകയില്ലെന്നുള്ള ബോദ്ധ്യമിരിക്കെ അവർ എങ്ങിനെ നല്ല മനസ്സോടും തൃപ്തിയോടും പണി ചെയ്യും? ഈ നഷ്ടം അനുഭവിക്കുന്നതു യജമാനനും ദാസന്മാരും ഒന്നുപോലെ ആണെന്നുള്ളതു വിസ്മരിക്കാൻ പാടുള്ളതല്ല. നേരെ മറിച്ചു, പുലയർ വിദ്യാഭ്യസിച്ചു ക്രിസ്ത്യാനികളാകുന്നതായാൽ ജോലി ചെയ്യുന്നതിൽ പൂൎവ്വാധികം ജാഗ്രതയും അനുസരണവും നിഷ്കപടതയും അവൎക്കുണ്ടാകുന്നതാണ്. ഇതിനു തെക്കുതന്നെ സാക്ഷിയാണു. ലൌകികമായുള്ള ഈ ലാഭം കൂടാതെ ആത്മികമായി നോക്കുന്നതായാൽ പുണ്യകൃത്യ

ങ്ങളിൽവച്ച് അത്യുന്നതസ്ഥാനത്തെ അർഹിക്കുന്ന കാര്യമാണിതെന്ന ശങ്കകൂടാതെ പറയാം.

വടക്കു അനുകരണീയമായ വിധത്തിൽ നടത്തിവരുന്ന തൃപ്പൂണിത്തുറയ്ക്കടുത്ത കുറ്റങ്ങമംഗലം രാത്രിപ്പള്ളിക്കൂടത്തെപ്പററി, ഈ വിഷയത്തിൽ ഉത്സാഹികളായി വല്ലവരുമുണ്ടെങ്കിൽ അവരുടെ ഉപയോഗാർത്ഥം ഒരു ചെറിയ വിവരണം താഴെ കുറിക്കുന്നു. പ്രസ്തുത പള്ളിക്കൂടം മാർ ഒസ്താത്തിയോസ് സ്കൂൾ ഹെഡ്മാസ്റ്റർ തുരുത്തിയിൽ ഉലഹന്നാൻ അവർകളും താല്പര്യക്കാരായ മററു ചിലരും കൂടെയാണ് നടത്തിവരുന്നതു. ഗ്രാൻറു കിട്ടിത്തുടങ്ങീട്ടില്ല. നാല്പതോളം പുലയർ മുപ്പതു വയസ്സിൽ താഴെ അഞ്ചു വയസ്സിൽ മീതെ പ്രായമുള്ളവരായി ചേർന്നിട്ടുണ്ടു. ഹെഡ്മാസ്റ്റർ രണ്ടു വലിയ മണ്ണെണ്ണ വിളക്കു സമ്പാദിച്ചിട്ടുണ്ടു. രാത്രി ഏഴുമണിമുതൽ ഒമ്പതര മണിവരെയാണ് പഠിത്തം. ശിശുപാഠം റ, ര, ത എന്നു തുടങ്ങി കുറേശ്ശെ കൂട്ടിവായിക്കാൻ പലർക്കും വശമായിട്ടുണ്ടു. കർത്താവിൻെറ പ്രാർത്ഥനയാണ സ്കൂൾ കൂടുമ്പോൾ ആദ്യമായി ചൊല്ലാറു. ഇനി ഒരു കൈവമാമുതൽ നമസ്കാരം മുഴുവൻ ക്രമേണ പഠിപ്പിക്കും. പഠിക്കാനുള്ള ആഗ്രഹം പുലക്കുട്ടികളിൽ ചിലർക്കുള്ളതുപോലെ നമ്മുടെ നാട്ടിലെ വേറെ ഒരു വക ജാതിക്കും ഞാൻ കണ്ടിട്ടില്ല. സാധുക്കുട്ടികൾ വല്ലി വാങ്ങി മാടത്തിൽ കൊടുത്തേച്ചു രണ്ടുമൂന്നു നാഴിക വഴി നടന്നു രണ്ടു നാഴിക ഇരുട്ടുന്നതിനു മുമ്പായി സ്കൂളിൽ വന്നു പററുന്നതു കണ്ടാൽ ആശ്ചര്യം തോന്നും. അര മണിക്കൂറുനേരം കളിക്കു വശമാക്കുന്നതിലാണ് ചിലവിടാറു. വിദ്യാർത്ഥികൾക്കു ചിത്രം കാണാനും പാട്ടു കേൾക്കാനും അതിതാല്പര്യമാണു. നാട്ടുകാരിൽ ചുരുക്കം ചില മാന്യകുടുംബക്കാർക്കു മാത്രം സ്കൂളിനോടു അല്പം വിരോധമാണ്. പുലയരെയെല്ലാം വിളിച്ചുകൂട്ടി വെള്ളക്കാരെ ഏല്പിച്ചു കൊച്ചിയിൽ കൊണ്ടുപോയി സമുദ്രത്തിൽ കപ്പൽ കയററിയാൽ വാദ്ധ്യാന്മാർക്കു മേൽലാഭമുണ്ടെന്നും, അതുകൊണ്ടു സ്കൂളിൽ ചേർന്നാൽ അപകടമാണെന്നുംമററും ഇക്കൂട്ടർ പറഞ്ഞുനടത്തുകയുണ്ടായി. എന്നിട്ടും ദൈവകൃപയാൽ സ്കൂൾ അഭിവൃദ്ധി പ്രാപിച്ചുവരുന്നു. അമ്പോ! ഇക്കൂട്ടരുടെ ക്രിസ്തീയ ജീവൻെറ ഒരു പ്രസരിപ്പു!!

പ്രയാസം കൂടാതെ പുണ്യം ചെയ്യാവുന്ന വഴി വല്ലതുമുണ്ടെങ്കിൽ അതിതാണ്. എത്ര ജോലിയുള്ളവരായിരുന്നാൽതന്നെയും സന്ധ്യ കഴിഞ്ഞു നാലു നാഴിക നേരം ഈ സൽപ്രവൃത്തിക്കുവേണ്ടി ബുദ്ധിമുട്ടാൻ ആർക്കും കഴിയും. രാത്രിപ്പള്ളിക്കൂടങ്ങൾക്കു സർക്കാരിൽനിന്നു നല്ല ഗ്രാൻറു അനുവദിക്കുന്നതാണെന്നും, കൊച്ചി സർക്കാർവകയായി ആറു രാത്രിപ്പള്ളിക്കൂടങ്ങൾ ഉടനെ സ്ഥാപിക്കുന്നതാണെന്നും പരസ്യം ചെയ്തിട്ടുണ്ടു. പരഗുണകാംക്ഷികളും സമുദായാഭിമാനികളും ആയ മാന്യന്മാരേയും സ്കൂൾഭാരവാഹികളേയും യുവജനസംഘങ്ങളേയും, പ്രത്യേകിച്ചു ഉന്മേഷമുള്ള ചെറുപ്പക്കാരേയും ഈ വിഷയത്തിലേക്കു ഞാൻ ക്ഷണിച്ചുകൊള്ളുന്നു. ചെറിയ ആരംഭം മതി, വിജയം നിശ്ചയമാണു. മുളന്തുരുത്തിയിൽ പള്ളിപ്പുറം പുതിയേലിൽ കട്ടി അവർകളുടെ ഉത്സാഹത്താൽ ഒരു രാത്രിപ്പള്ളിക്കൂടം നടത്തിവരുന്നു. ഈ പള്ളിക്കൂടം സ്ഥലത്തെ മാർ തോമ്മസ് സ്കൂൾ മാനേജർ ചാലിൽ കോര അവർകളും ഹേഡ്മാസ്റ്റർ മിസ്റ്റർ ജേക്കബ്ബുംകൂടി കയ്യേററ് നടത്തിയാൽ ഒന്നുകൂടി ബലപ്പെടുന്നതായിരിക്കും. മാർ തോമ്മാശ്ലീഹായുടെ നാമം ഈ സ്കൂളിനുള്ളതു അപ്പോൾ അർത്ഥഭൂയിഷ്ഠമാകയും ചെയ്യും. അധികകാലമായിട്ടു സൺഡേസ്കൂൾ നടത്തി വടക്കു യുവജനങ്ങളുടെ ആത്മികാഭിവൃദ്ധിയിൽ ഒരു ദൃഷ്ടാന്തമായിത്തീർന്ന ഈ സ്കൂളിൽ കുറെകാലമായിട്ടു സൺഡേസ്കൂൾ അശേഷം നിന്നുപോയതിനെപ്പററി സ്വല്പം പ്രസ്താവിക്കാനുള്ളതു പ്രസ്താവിക്കേണ്ട സന്ദർഭം ഇതല്ലായ്കയാൽ അതു വേറൊരവസരത്തിൽ ആയിക്കൊള്ളാം. തറയിൽ വക്കി അവർകളുടേയും കുഴ്ളാല അവർകളുടേയും ഉത്സാഹത്താൽ ആമ്പല്ലൂരും ബ: കോനാട്ടു മല്പാനച്ചൻെറ വിചാരണയിന്മേൽ നെടുമ്പാമ്പാക്കുടെ മക്കുദിശാമിസ്റ്റർ മാത്തുവിൻെറ ഉത്സാഹത്താൽ പാമ്പാക്കുടെയും രാത്രിപ്പള്ളിക്കൂടങ്ങൾ നടത്താൻ ആലോചനയുണ്ടെന്നു സൂക്ഷ്മമായി അറിയുന്നു. പള്ളിക്കര ബ: മാണിയച്ചനവർകൾ പുലക്കൂട്ടമുള്ള അവസരങ്ങളിൽ പ്രസംഗം നടത്തിവരാറുണ്ടു. എന്നാൽ പ്രസംഗം കേട്ടുവെന്ന പുലയർക്കും പ്രസംഗിച്ചുവെന്ന അച്ചനവർകൾക്കും കൃതാർത്ഥതയുള്ളതല്ലാതെ ധാ

തിപ്പള്ളികൂടത്തെപ്പോലെ തന്നെ അത്ര വലരെഗുണം പ്രസംഗംകൊണ്ടു മാത്രം ഉണ്ടാകുമൊയെന്നു ഞാൻ സംശയിക്കുന്നു. പുലയർ ശരിയായി എഴുത്തും വായനയും ശീലിച്ചു നമസ്കാരം പഠിച്ചു ഒരു സന്മാൎഗ്ഗനിലയിൽ എത്തിക്കഴിയുന്നതു—ടനെ ആവശ്യപ്പെട്ടപേക്ഷിച്ചാൽ—തിരുമേനികളിൽ ആരെങ്കിലും വടക്കൻപ്രദേശങ്ങളിൽ എഴുന്നെള്ളിയിരുന്നു മാമൂദീസാ നടത്താവുന്നതും, ഈ വിധത്തിൽ രണ്ടു മൂന്നു കൊല്ലത്തിനുള്ളിൽ കുറഞ്ഞപക്ഷം രണ്ടുമൂവായിരം ജനങ്ങൾ കാത്ത വൎഗ്ഗത്തിൽ ഉൾപ്പെട്ടവരായി സുറിയാനി സമുദായത്തിന് ലഭിക്കാവുന്നതുമാണു. മഹിമയേറിയ അക്കാലത്തെ പ്രതീക്ഷിച്ചും, വടക്കുള്ള എല്ലാ പ്രധാന ഇടവകകളിലേയും മഹാജനങ്ങളുടെ സഹായവും സഹകരണവും ഈ വിഷയത്തിൽ അപേക്ഷിച്ചും തല്ക്കാലം നിൎത്തുന്നു.

---

## അസാധാരണമായ ഒരു സംഭവം.

(തിരുവല്ലാ പി. എം. മാമ്മൻ).

സഭാതാരകയുടെ പത്രാധിപത്യം കൈകൊണ്ടു കുറെ നാളുകളായി തനിക്കും തന്റെ സമുദായത്തിനും അനല്പമായ യശസ്സിനെ വരുത്തിക്കൂട്ടികൊണ്ടിരിക്കുന്ന ദാനിയേലാകുന്ന പ്രിയ സ്നേഹിതാ താഴെ പ്രസ്താവിക്കുന്ന സംഗതിക്കു താങ്കളുടെ ഉത്തരം അറിവാനാഗ്രഹിക്കുന്നു.

(൧) "പട്ടക്കാരെക്കൂടാതെ വിവാഹം നടത്തുവാൻ മാൎത്തോമ്മാസഭയിൽ അനുവാദമില്ല. ഈ സഭയിലുള്ളവർ ഇതിന്റെ നിയമങ്ങളെ അനുസരിച്ചിരിക്കണമെന്നു നിൎബ്ബന്ധമുണ്ടെങ്കിലും പട്ടക്കാരെക്കൂടാതെ വിവാഹം ചെയ്യുവരാസകലം വ്യഭിചാരം ചെയ്കയാണെന്നൊ വ്യഭിചാരികൾക്കു നിശ്ചയിക്കപ്പെട്ട ഭയങ്കര നരകാഗ്നിയിലേക്കു ബദ്ധപ്പെട്ടുകയാണെന്നൊ ഈ സഭ പഠിപ്പിക്കുന്നില്ല. (൧൦൯൩ ചിങ്ങത്തിലെ താരക ൭-ാം പുറം) മേൽ പകൎത്തിയിരിക്കുന്ന വാചകം മിസ്റ്റർ ദാനിയേൽ ൧൦൯൩ ചിങ്ങത്തിലെ താരകയിൽ എഴുതിയിട്ടുള്ളതാണു. ഈ വാചകം ഓരോന്നായി വ്യാഖ്യാനിക്കാം. (൧) "പട്ടക്കാരെ കൂടാതെ വിവാഹം നടത്തുവാൻ മാൎത്തോമ്മാസഭയിൽ അനുവാദമില്ല" ഈ വാചകത്തിന്റെ അൎത്ഥം സ്പഷ്ടമാണല്ലൊ. ആയതു എന്തെന്നാൽ ദൈവത്തിന്റെ സ്ഥാനാപതികളാകുന്ന ആചാൎയ്യന്മാരെ കൂടാതെ വിവാഹം നടത്തുന്നതിനു മാൎത്തോമ്മാസഭ അനുവദിക്കുന്നില്ലെന്നാണ് (൨) ഈ സഭയിലുള്ളവർ ഇതിന്റെ നിയമങ്ങളെ അനുസരിച്ചിരിക്കണം എന്നു നിൎബ്ബന്ധമുണ്ടു. മാൎത്തോമ്മാസഭയിൽ സ്ഥിതി ചെയ്യുന്ന അംഗങ്ങൾ അതിലെ നിയമം അനുസരിച്ചിരിക്കണം എന്നു നിൎബ്ബന്ധമുണ്ടെന്നാകുന്നു. (൩) എങ്കിലും പട്ടക്കാരെ കൂടാതെ വിവാഹം ചെയ്യുന്നവരാസകലം വ്യഭിചാരം ചെയ്കയാണെന്നൊ വ്യഭിചാരികൾക്കു നിശ്ചയിക്കപ്പെട്ട ഭയങ്കര നരകാഗ്നിയിലേക്കു ബദ്ധപ്പെട്ടുകയാണെന്നൊ ഈ സഭ പഠിപ്പിക്കുന്നില്ല" ഇതിന്റെ അൎത്ഥം മേൽ പറഞ്ഞതുപോലെ ഒക്കെ ഇരുന്നാലും പട്ടക്കാരെ കൂടാതെ വിവാഹം ചെയ്യുന്നവർ ഈ സഭയിലുണ്ടെങ്കിൽ ആയവർ വ്യഭിചാരം ചെയ്കയാണെന്നൊ അഥവാ പാപമാണെന്നൊ ഈ സഭ പഠിപ്പിക്കുന്നില്ല എന്നുമാണു. മുൻവിവരിച്ചിട്ടുള്ളതിൽ ഒന്നാകം ഇട്ടിരിക്കുന്ന വാചകവും രണ്ടാകം ഇട്ടിരിക്കുന്ന വാചകവും മൂന്നാകം ഇട്ടുചേൎത്തിരിക്കുന്ന വാചകവും തമ്മിൽ യോജിപ്പിച്ചുനോക്കാം. ഒന്നാകം പട്ടക്കാരെ കൂടാതെ വിവാഹത്തിനു അനുവാദമില്ല. രണ്ടാകം ഇതിന്റെ അംഗങ്ങൾ ഇതിനെ അനുസരിക്കണം. മൂന്നാകം അഥവാ പട്ടക്കാരെ കൂടാതെ വിവാഹം നടത്തിയാൽ ആയതു പാപമല്ല. പ്രിയ വായനക്കാരെ ഇതിൽനിന്നു അൎത്ഥമാക്കേണ്ടതു നവീകരണസഭ ഏതെങ്കിലും ഒരു സംഗതിക്കു അതിലെ പ്രജകൾക്കു അനുവാദം കൊടുക്കാതിരുന്നാലും ആ സഭയിലെ നിയമങ്ങളെ അനുസരിക്കണം എന്നു നിൎബ്ബന്ധിച്ചിരുന്നാലും ആ അനുവാദമില്ലാത്ത സംഗതി പ്രവൃത്തിക്കാം എന്നും അപ്രകാരം പ്രവൃത്തിക്കുന്നതുകൊണ്ടു കുറ്റപ്പെടത്തക്ക യാതൊരു പാപവും ഇല്ലെന്നുമാണെന്നു ആരും പറയാതെതന്നെ ഗ്രഹിപ്പാൻ സുസാദ്ധ്യമായുള്ള ഒരു സംഗതിയാണു.

ഒരു സഭ വിരോധിച്ചിരിക്കുന്ന സംഗതി ആ സഭയിലുള്ള പ്രജകളുടെ ആത്മികവും ലൌകികവുമായ നന്മയാലും ആയതിനു എതിരു പ്രവൃത്തിച്ചാൽ ആയതു പാപമായുമേ മിക്കവാറും വരാൻ നിവൃത്തിയുള്ളു എന്നുള്ളതു യഥാൎത്ഥമാണല്ലൊ. ഈ സ്ഥിതിക്കു നവീകരണ സഭയിലുള്ള പ്രജകൾക്കു ആ സഭ കൊടുക്കുന്ന സ്വീകാൎയ്യതരത്തിലുള്ള കല്പന അനുസരിക്കണം എന്നു നിൎബന്ധതരത്തിൽ വയ്ക്കുകയും അവസാനത്തിൽ ആയതു അനുസരിച്ചില്ലെങ്കിൽ ആയതുകൊണ്ടു യാതൊരു പാപവുമില്ലെന്നു അതിലെ പ്രജകളെ മനസ്സിലാക്കുകയും ചെയ്യാൽ ആ സഭയിലെ കല്പനകൾക്കും നിയമങ്ങൾക്കും യാതൊരു വിലയുമില്ലെന്നും വരുന്നു. ഇങ്ങനെയെങ്കിൽ ഈ സഭയോളം കുത്തഴിഞ്ഞ സഭ ഏതുമുള്ളു. എന്നാൽ ഒരു സഭയിലെ നിയമം അതിലെ പ്രജകൾ അനുസരിക്കാതിരിക്കുന്നതിൽവച്ചു പാപമില്ലെങ്കിൽ ആയതു ആ സഭയിലെ ബലമായ നിയമമായിരിപ്പാൻ നിവൃത്തിയില്ല. അതുകൊണ്ടു അപ്രകാരമുള്ള നിയമം ആ സഭയിൽ അപ്രധാനമായിട്ടുള്ളതാണ്. അപ്രകാരമെങ്കിൽ മൎത്തോമ്മാസഭയിൽ പട്ടക്കാർ വിവാഹം കഴിപ്പിക്കണം എന്നുള്ളതു നിൎബന്ധവിഷയമല്ലെന്നുവരുന്നു. അങ്ങനെയെങ്കിൽ ആയതു എത്ര ശോച്യസ്ഥിതിയാണു. അല്ലെങ്കിൽ പട്ടക്കാരെ കൂടാതെ വിവാഹം കഴിക്കുന്നതു പാപമാണെന്നു പറയണം. അപ്രകാരം പറഞ്ഞിട്ടില്ലാത്തസ്ഥിതിക്കു മേൽപറഞ്ഞതുപോലെ വിചാരിപ്പാനെ തരം കാണുന്നുള്ളു. ഉദാഹരണമായി വിവാഹംപോലെ മൎത്തോമ്മാസഭയിലെ നിയമത്തിൽ ഉൾപ്പെട്ട വേറെ ഒരു സംഗതി കെ. എൻ. ഡി. പറഞ്ഞിരിക്കുന്നതായ മുൻവിവരിച്ച വാചകത്തോടു സാമ്യപ്പെടുത്തിനോക്കാം. ആയതു വിശുദ്ധ കുൎബ്ബാന തന്നെ ആകട്ടെ. ആ വ്യതിനെ ഈ വിവാഹത്തിനു കെ. എൻ. ഡി. പറഞ്ഞ പ്രകാരം അനുസരിച്ചുതന്നെനോക്കാം.

(ക) പട്ടക്കാരെ കൂടാതെ കുൎബ്ബാന ചൊല്ലുവാൻ അനുവാദമില്ലാ.

(ഖ) ഇതിന്റെ അംഗങ്ങൾ ഇതിനെ അനുസരിക്കണം.

(ഗ) പട്ടക്കാരെ കൂടാതെ കുൎബ്ബാന ചൊല്ലിയാൽ ആയതു പാപമല്ല, എന്നു ഒരു പത്രത്തിൽ എഴുതികണ്ടാൽ ആ സഭയുടെ നിയമപ്രകാരം പട്ടക്കാരല്ലാത്തവൎക്കും കുൎബ്ബാന ചൊല്ലാം എന്നൎത്ഥമല്ലയൊ. എന്തെന്നാൽ പാപമല്ലാത്ത സംഗതി ആൎക്കും പ്രവൃത്തിക്കാവുന്നതാണ്. വിവാഹത്തെസംബന്ധിച്ചു ഒരുകാലത്തു മേൽപ്രകാരം എഴുതിയ സഹോദരൻ കുൎബ്ബാന, മാമോദീസാ മുതലായ സംഗതിയെസംബന്ധിച്ചും വാദം നേരിടുമ്പോൾ ഇപ്രകാരം എഴുതുകയില്ലയൊ എന്നു ആൎക്കറിയാം.

(ഖ) തിരുവല്ലായ്ക്കു പടിഞ്ഞാറുവടക്കായി കിടക്കുന്ന വേങ്ങൽ എന്ന കരയിൽ ഉള്ള നവീകരണ കുഡുംബങ്ങളിൽ "ചെറുകണ്ടൻപറമ്പിൽ" എന്നു ഒരു ഭവനവും ആ ഭവനത്തിലുള്ള കുഞ്ഞൻ എന്നയാളിന്റെ മകനായി മത്തായി എന്ന ഒരു യൌവ്വനക്കാരനും ഉണ്ടു. ഈ മത്തായിയെ അവിടെ അടുത്തുള്ള ഒരു ഭവനത്തിൽനിന്നും വിവാഹം കഴിപ്പിക്കുകയും ആ വിവാഹകൎമ്മം ബ. അല്ലു തോമ്മാകത്തനാർ അവൎകൾ നടത്തികൊടുക്കുകയും ചെയ്തിരുന്നു. ഏതൊ കാരണവശാൽ ഈ മത്തായിയും ടി-യാന്റെ ഭാൎയ്യാഭവനക്കാരും തമ്മിൽ ഛിദ്രിക്കുകയും തന്നിമിത്തം ടി- മത്തായിയുടെ ഭാൎയ്യയെ ടി-യാന്റെ കൂടെ അയക്കാതിരിക്കുകയും ചെയ്തു. ഉദ്ദേശം അഞ്ചുകൊല്ലത്തോളം ഈ സ്ഥിതിയിൽ കഴിച്ചുകൂട്ടിയശേഷം മത്തായിക്കു ഭാൎയ്യഗൃഹത്തോടും മറ്റുമുള്ള പ്രതിപത്തി വിട്ടുതുടങ്ങി പരിണാമത്തിൽ മല്ലപ്പള്ളി മുട്ടത്തു കോണംമുറിയിൽ ഇരുമാടെ ഇടിച്ചെറിയ എന്ന നവീകരണപുരുഷന്റെ മകൾ ഏലി എന്ന യുവതിയെ ഈ കഴിഞ്ഞമാസം ൧൬-ാംനു- ടി-മത്തായി വേങ്ങൽ ദേശത്തുകൊണ്ടുവന്നു താമസിപ്പിക്കയും ചെയ്തിരിക്കുന്നതായി അറിയുന്നു. ടി- ഇരുമാടെ ഇടിച്ചെറിയയും മകൾ ഏലിയായും നവീകരണകാരനായ മുത്തുതോട്ടത്തു വട്ടച്ചേരിൽ ചെറിയാൻകത്തനാർ അവൎകളുടെയും ടി- മത്തായിയും, ടി-യാന്റെ തകപ്പൻ കുഞ്ഞനും വികാരിജനറാൾ അല്ലു തോമ്മാകത്തനാർ അവൎകളുടെയും ഇടവകയിൽ പെട്ടവരാണെന്നുള്ളതു പ്രസ്താവയോഗ്യമാണ്.

പ്രസ്തുത സംഗതി പാപമായൊ അഥവാ പാപമല്ലാതെയൊ തീൎന്നിരിക്കുന്നതു എന്നത് മിസ്റ്റർ ദാനിയേൽതന്നെ അറിയിക്കണം. ടി-മത്തായിയോടു ഈ സംഗ

തിയെസംബന്ധിച്ചു ചോദിച്ചതിൽ താൻ വിവാഹഭാൎയ്യയായി കൂട്ടികൊണ്ടുവന്നിരിക്കയാണെന്നു പറയുന്നു. ഈ സംഗതികളുടെ ഉത്തരം ദയവായി അറിയിച്ചുതരണം എന്നു വീണ്ടും മിസ്റ്റർ ദാനിയേലിനോടു അപേക്ഷിച്ചുകൊള്ളുന്നു.

---

## ഒരു മറുവടി.

എന്റെ പത്രാധിപരുസാറെ!

ഈ കഴിഞ്ഞ താരകയിൽ പുതിയതരം മാമൂദീസാ എന്ന തലവാചകത്തോടുകൂടെ പനയ്ക്കൽ ഇട്ടൂപ്പു മത്തായി അവർകൾ എഴുതിയ ഒരു ചെറിയ ലേഖനം ഞാനും വായിച്ചുനോക്കി.

കണ്ണുകണ്ടിട്ടില്ലാത്തതും ചെവി കേട്ടിട്ടില്ലാത്തതും ആയ പുതിയതരം സംഗതികളുടെ വിളനിലമായി ഗണിച്ചുവരുന്ന താരകപത്രത്തിലേക്കു ഇപ്രകാരം ഒരു ലേഖനം കൂടി കയറ്റി അയച്ചിട്ടുണ്ടെന്നു പ്രസിദ്ധീകരിക്കുന്നതിനു മുൻപായിതന്നെ ഞാൻ അറിയാതിരുന്നില്ല. കാൎയ്യം പുറത്തുവരുന്നസമയം നിങ്ങളുടെ പത്രവായനക്കാരെ സത്യം ഗ്രഹിപ്പിച്ചുകൊള്ളാമെന്നു കരുതി ഒതുങ്ങിയിരുന്നതാണു.

തെറിക്കു തന്നെയുത്തരം എന്ന പഴമൊഴി സ്ഥാപിച്ചു മറുപടി പറയുന്ന പക്ഷം പത്രത്തിൽ പ്രസിദ്ധപ്പെടുത്തുകയില്ലെന്നു ഭയന്നു മൎയ്യാദയായിതന്നെ സമാധാനം പറഞ്ഞുകൊള്ളുന്നു. ഇപ്രകാരമുള്ള ലേഖനങ്ങളും പ്രസംഗങ്ങളും പ്രസിദ്ധപ്പെടുത്തുവാൻ തയ്യാറായിരിക്കുന്ന താരകാധിപരും ലേഖനകൎത്താക്കളും ഒരു കാളേജിൽതന്നെ പഠിച്ചു സൎട്ടിഫിക്കെറ്റു വാങ്ങിയവരൊ എന്നു സംശയിക്കുമാറു ഇതുപോലെയുള്ള ഉണ്ടയില്ലാത്ത വെടികൾ ടി- പത്രംമൂലം അറിവാൻ ഇട ആയിട്ടുണ്ടു. അവകളെ സംബന്ധിച്ചു യാതൊന്നും തല്ക്കാലം വിസ്തരിക്കുന്നില്ല. ടി. ലേഖനത്തിനു കാരണഭൂതനായ മിസ്റ്റർ ഇട്ടൂപ്പു മത്തായി എനിക്കു ധാരാളം മുഖപരിചയമുള്ളവനും, എന്റെ സ്വദേശിയും അയൽവാസിയും ആണ്. ഇത്രത്തോളം അവാസ്തവമായ ഒരു സംഗതി പലരുടെയും ശ്രുതികൾക്കു വിഷയീഭവിപ്പാൻ തക്കവണ്ണം അത്ര ഭംഗിയായി നിൎമ്മിച്ചതിൽ ഞാൻ അശേഷം ആശ്ചൎയ്യപ്പെടുന്നില്ല. പരിശുദ്ധാത്മനിയോഗത്താൽ എഴുതപ്പെട്ടിട്ടുള്ള പുസ്തകങ്ങൾതന്നെയും ആവശ്യപ്പെടുന്നപക്ഷം മിസ്റ്റർ മത്തായി അതിലും ഭംഗി ആയ വിധത്തിൽ നിൎമ്മിക്കുന്നതിനു ശക്തനാണെന്നുള്ള സത്യം ഞങ്ങൾ മനസ്സിലാക്കിയിട്ടുണ്ടു.

ആത്താറ്റുപള്ളികെയിസിന്റെ റോയൽകോർട്ടുവിധിക്കു ഒന്നുരണ്ടു ദിവസം മുൻപു അദ്ദേഹം കൃതിച്ചതായ ഒന്നുരണ്ടു നാളാഗമങ്ങൾ ഇന്നും സൂക്ഷിച്ചിരിക്കുന്നു. താരക ആവശ്യപ്പെടുന്നപക്ഷം പ്രസിദ്ധപ്പെടുത്തുന്നതിനു അയച്ചുതരുന്നതായിരിക്കും. ഇരുപതാം നൂറ്റാണ്ടിൽ ചിലരാൽമാത്രം കുറിപ്പാൻ സാധിക്കുന്നതായ ടി. പ്രബന്ധങ്ങൾ പൊതുജനോപകാരാൎത്ഥം പ്രസിദ്ധപ്പെടുത്തുന്നതായാൽ താരകാധിപൎക്കും കൂട്ടൎക്കും ഉള്ള കുറവു നിഷ്പ്രയാസം തീരുന്നതായിരിക്കും. താരകാധിപർ ആവക കൃതികൾക്കാവശ്യപ്പെടുന്നപക്ഷം മിസ്റ്റർ മത്തായി യാതൊരു വൈമനസ്യവും കൂടാതെ താരകാധിപൎക്കയച്ചുകൊടുക്കണമെന്നു ഞാൻ ശുപാൎശിക്കയും അപേക്ഷിക്കയും ചെയ്തുകൊള്ളുന്നു. ഇനി കാൎയ്യവിഷയത്തിൽ പ്രവേശിക്കാം. ടി. സ്ഥാനം കന്നിമാസം ൨൬-ാംനു- ആത്താറ്റുപള്ളിയിൽവെച്ചു വിശുദ്ധ പാത്രിയൎക്കീസുബാവാ നടത്തി എന്നാണ് കാണുന്നതു. പ്രിയസാറെ! ഞാനും അന്നേദിവസം ആ പള്ളിയിൽ ഹാജരുണ്ടായിരുന്നു. മിസ്റ്റർ മത്തായി കണ്ടു എന്നു പറയുന്ന യാതൊരു സംഭവവും ഞാൻ കണ്ടില്ല. അങ്ങിനെ നടക്കാത്ത ഒരു സംഭവം മിസ്റ്റർ മത്തായി എഴുതി അയക്കയും സി. എം. വറുഗീസു അതിനെ സമ്മതിച്ചു പറകയും ചെയ്തതു ഓൎത്താൽ 'വല്ല പേകിനാവും അവർ കണ്ടതായിരിക്കും എന്നുകൂടെ തോന്നിപോകുന്നു. എന്നാൽ ൨൬-ാംനു- ഞായറാഴ്ച ആത്താറ്റുപള്ളിയിൽ നടന്ന സംഭവം താഴെ പറഞ്ഞുകൊള്ളുന്നു.

ശു: കുൎബ്ബാനാനന്തരം മേയ്ക്കാട്ടുകുളങ്ങരെ താഞ്ചുവിന്റെ മാതാവു മാമൂദീസാ മുങ്ങി എന്നു മിസ്റ്റർ മത്തായി പറയുന്ന കട്ടിലോടുകൂടെ വിശുദ്ധ പാത്രിയൎക്കീസു

ബാവായുടെ തിരുസന്നിധായിലേക്കു വരികയും, തൻെറ കുട്ടിയെ സ്നാനപ്പെടുത്തണമെന്നു അപേക്ഷിക്കയും ചെയ്തു. ഉടൻ ബാവാ തവണക്കാരൻ വികാരിയോടു സംഗതി അറിയിക്കയും കാൎയ്യനിവൎത്തിവരുത്തുന്നതിനു ആജ്ഞാപിക്കയും കൈമുത്തിക്കുന്നതിനായി സിംഹാസനാരൂഢനാകയുംചെയ്തു. ഇങ്ങനെ കൈമുത്തിച്ചിരിക്കുന്ന ഘട്ടവിൽ വീണ്ടും ടി. സ്ത്രീ തിരുമുമ്പാകെ ആവലാധി ബോധിപ്പിക്കയും വിശുദ്ധ കുൎബ്ബാനയ്ക്കുമുൻപായി സംഗതി അറിവികാഞ്ഞതിനാൽ ഇന്നു നടത്തുന്നതല്ലെന്നും, അടുത്ത ഞായറാഴ്ചതന്നെ നടത്തണമെന്നും വികാരി അച്ചനോടു ബാവാ തിരുമനസ്സുകൊണ്ടു കല്പിക്കയും പതിവുപോലെ കുട്ടിയേയും തള്ളയേയും കൈമുത്തിച്ചു വിടുകയും ചെയ്തു. സത്യം ഈപ്രകാരം കൈലാസ് പൎവ്വതംപോലെ തെളിഞ്ഞിരിക്കെ സത്യത്തെ അന്ധകാരത്താൽ മറച്ചു വിശുദ്ധ പാത്രിയൎക്കീസുബാവായുടെമേൽ വല്ല കുററങ്ങളും ആരോപിച്ചു ജനങ്ങളുടെ ഇടയിൽ ക്ഷോഭത്തെ വരുത്തിക്കൂട്ടണമെന്നുള്ള ദുൎബ്ബുദ്ധി അല്ലാതെ ഇതിൽ വല്ല കഴമ്പും ഉണ്ടെന്നു ഇനിക്കു തോന്നുന്നില്ലാ.

വിശുദ്ധ പാത്രിയൎക്കീസുബാവാ തിരുമനസ്സുകൊണ്ടു മലങ്കരെ എഴുന്നെള്ളിയതിൽപിന്നെ രണ്ടുമൂന്നുജ്ഞാനസ്നാനങ്ങൾ നടത്തിയതിൽ സൈത്തോ മൂറോനൊ വെള്ളമൊ ഉപയോഗിക്കാതെ സ്നാനംനടത്തിയൊ എന്നു നാട്ടോടി ആയ താരകാധിപർതന്നെ ഒന്നു തിരക്കി നോക്കിയാട്ടെ. അതിനാൽ താരകാധിപർ ദയവുചെയ്തു മേലാലെങ്കിലും, ഈവക കാദേയൻെറ സന്തതികൾ അടിച്ചുവിടുന്ന ഉണ്ടയില്ലാത്ത വെടികൾ പത്രത്തിൽ പ്രസിദ്ധപ്പെടുത്തരുതെന്നപേക്ഷ.

എന്നു- സി. ജെ. ഡി.

മേൽ പറഞ്ഞ കുട്ടിയെ കഴിഞ്ഞ വൃശ്ചികമാസത്തിൽ ആത്താററുപള്ളിയിൽ വച്ചു ദിവ്യശ്രീ. ചെറുവത്തൂർ കറിയാക്കോസു കത്തനാർ അവർകൾ സ്നാനപ്പെടുത്തിയിരിക്കുന്നതായി ടി- ലേഖകൻെറ ഒരെഴുത്തും കണ്ടററിയിരിക്കുന്നു.

---

## സൂചനകൾ

ഒരു വ്യാജപ്രസ്ഥാവന—നമ്മുടെ സത്യസുറിയാനിസഭയിൽ വിശുദ്ധ പിതാക്കന്മാരാൽ വേദാനുസരണം നിശ്ചയിക്കപ്പെട്ടിട്ടുള്ളതു അഞ്ചു നോമ്പുകളാണ്. ഈ നോമ്പുകളെ ആചരിക്കേണ്ടതു മത്സ്യമാംസാദികളെയും മററും വജ്ജിച്ചു വേണമെന്നുള്ളതുപരസ്യമായകാൎയ്യമാണല്ലൊ. എന്നാൽ ഈ നോമ്പുകളിൽ വലിയ നോമ്പും മൂന്നു നോമ്പും ഒഴിച്ചുള്ള നോമ്പുകളിൽ മത്സ്യം ഉപയോഗിക്കാമെന്നു വി: പാത്രിയൎക്കീസു ബാവാ തിരുമനസ്സുകൊണ്ടു കല്പിച്ചിട്ടുണ്ടെന്നും പറഞ്ഞു ചില സ്ഥലങ്ങളിൽ ഈ നോമ്പിനു മത്സ്യം ഉപയോഗിക്കുന്നതായും ഇങ്ങിനെ ഒരു കല്പന ഉണ്ടായിട്ടുണ്ടായെന്നു ചിലർ അന്വെഷിക്കുന്നതായും അറിയുന്നു. എന്നാൽ ഇങ്ങിനെ ഒരു കല്പന ഉണ്ടായിട്ടില്ലാ. വന്ദ്യപിതാവു ഈ ഇരുപത്തഞ്ചു നോമ്പിൽ ഈ നാഴികവരെയ്ക്കും പിതാക്കന്മാരുടെ കല്പനയ്ക്കും പൂൎവ്വനടപ്പിനും അനുസരണമായി മത്സ്യം മുതലായവയെ വജ്ജിച്ചുതന്നെ അനുഷ്ടിച്ചുവരുന്നു. ഇതിനെക്കുറിച്ചു ആരോ ചോദിച്ചസമയം നോമ്പിൻെറ മാഹാത്മ്യത്തെയും പ്രയോജനത്തെയും ആചാരത്തെയും പററി സയുക്തികമായും സരസമായും കല്പിച്ചു. അപ്പോൾ മാന്യന്മാരായ പലരും ഉണ്ടായിരുന്നു. വാസ്തവം ഇങ്ങിനെയിരിക്കെ ഈ വ്യാജപ്രസ്ഥാവന ഉണ്ടായതു എങ്ങിനെയെന്നറിയുന്നില്ലാ.

നവീകരണ ഉപദേശത്തിൽ കുടുങ്ങി ഉദരസ്നേഹം മൂലം വിശുദ്ധ നോമ്പിനെ ലംഘിക്കേണമെന്നു വല്ലവൎക്കും മനസ്സുണ്ടെങ്കിൽ അങ്ങിനെ

ചെയ്യണമെന്നല്ലാതെ, തിരുമേനിയെ പഴി പറഞ്ഞിട്ടു ആവശ്യമില്ലെന്നും തിരുമനസ്സുകൊണ്ടു വലിയനോമ്പിനെപോലെ ഇരുപത്തഞ്ചുനോമ്പിനെയും അനുഷ്ഠിച്ചുപോരുന്നുയെന്നും മത്സ്യം കൂട്ടാൻ അവിടുന്നു കല്പിച്ചിട്ടില്ലെന്നും സഹൃദയന്മാരും സത്യഭക്തന്മാരും ആയ എല്ലാവരും ഗ്രഹിച്ചിരിക്കേണ്ടതാകുന്നു.

വിശുദ്ധ മോറാൻമോർ ഇഗ്നാത്യോസ്സ പാത്രിയർക്കീസ്സുബാവാ തിരുമനസ്സുകൊണ്ടു സ്ഥലത്തെ ചെറിയ പള്ളിക്കാരുടെ അപേക്ഷപ്രകാരം കഴിഞ്ഞമാസം ൨൭-ാംനു- സിമ്മനാരിയിൽനിന്നു അങ്ങോട്ടു എഴുന്നെള്ളി രണ്ടാഴ്ചയോളം അവിടെ താമസിച്ചശേഷം അവിടെനിന്നു വലിയപള്ളിയിലെക്കും എഴുന്നെള്ളി മൂന്നുനാലുദിവസം അവിടെ താമസിക്കയും ചെയ്തു. ഈ പള്ളികളിൽവച്ചു മിക്കദിവസങ്ങളിലും, മനുഷ്യജന്മോദ്ദേശം, മരണാനന്തരാവസ്ഥ, വിശുദ്ധന്മാരോടുള്ള സംസർഗ്ഗം, മനുഷ്യാവതാരം, ഉപവാസം മുതലായ വിഷയങ്ങളെപ്പറ്റി വിശുദ്ധ പാത്രിയർക്കീസ്സുബാവാ തിരുമനസ്സുകൊണ്ടും, മാർ ഒസ്താത്തിയൊസ്സ ബാവാ തിരുമനസ്സുകൊണ്ടും, മാർ ദീവന്നാസ്യോസ്സ മെത്രാപ്പൊലീത്താ തിരുമനസ്സുകൊണ്ടും തുടച്ചയായി സന്ധ്യനമസ്കാരശേഷം പ്രസംഗങ്ങൾ പറകയുണ്ടായി. പ്രസംഗങ്ങൾ കേൾക്കുന്നതിനായി വന്നുകൂടിയിരുന്ന ജനങ്ങളുടെ സംഖ്യ പ്രതിദിനം വർദ്ധിച്ചുവന്നിരുന്നതിൽനിന്നു വിശുദ്ധ ബാവായുടെയും ശേഷം മെത്രാപ്പൊലീത്തന്മാരുടെയും പ്രസംഗങ്ങൾ എത്ര വിശേഷമായിരുന്നു എന്നു മനസ്സിലാക്കാവുന്നതാണ്.

ഈ മാസം ൧൬-ാംനു- തിങ്കളാഴ്ച വിശുദ്ധ പിതാവും പരിവാരങ്ങളും വലിയപള്ളിയിൽനിന്നും പുതുപ്പള്ളിപള്ളിയിലേക്കു എഴുന്നെള്ളിയിരിക്കുന്നു.

ഇൻഡ്യാ, സിലോൺ മുതലായ ഇടവകകളുടെ മാർ യൂലിയോസ്സ അൽവാറീസ്സ മെത്രാപ്പോലീത്താ തിരുമേനിയും അദ്ദേഹത്തിന്റെ കീഴിലുള്ള ഒരു പട്ടക്കാരനും എട്ടുപത്തു ആളുകളും വിശുദ്ധ പാത്രിയർക്കീസ്സുബാവായെ കാണുന്നതിനായി ഈ മാസം ൧൮-ാംനു- ഇവിടെ എത്തി പുതുപ്പള്ളിക്കു പോയി. വിശുദ്ധ ബാവായെ കാണുകയും അച്ചനും ആളുകളും ൨൨-ാംനു- സന്തോഷത്തോടെ സ്വദേശത്തേക്കു തിരിച്ചുപോകയും ചെയ്തിരിക്കുന്നു. മെത്രാപ്പൊലീത്താ തിരുമനസ്സുകൊണ്ടു വിശുദ്ധ ബാവായോടുകൂടെ താമസിച്ചുവരികയും ചെയ്യുന്നു.

---

## ചരമഗാനം.

രാഗം നാഥനാമക്രിയ—ആദിതാളം.

"അയ്യൊ നാൻപാപി" എന്നമട്ട്.

പല്ലവി.

അയ്യൊ! മാർ ഡൈനേഷ്യസ് നാകെ പോയി മഹാകഠിനം.

ചരണങ്ങൾ.

൧. വെള്ളിപോൽ വിലസും രോമാളിയും, തേൻ-
തുള്ളി തൊഴും ഗിരവും,- കള്ള-
പ്പുള്ളികൾ നേർക്കനുകമ്പയുമുള്ളതിൽ
ഉള്ളവനാണറിവിൽ. (അയ്യൊമാർ)

൭. ഏഴപത്തുമാറ്റും സമകൾ തികഞ്ഞൊ-
രഴ കൊഴുകുന്ന മഹാൻ
പിഴകൾ പൊറുത്ത ഘമൊഴിവതിനായ് ശ്രമം
കഴിവതു ചെയ്യുമീട്ടും. (അച്ചോമാർ)
൮. വിദ്യാഭ്യാസ വിശാലതയിൽ പരം
ഉദ്യോഗിച്ചു സദാ-
ഹൃദ്യാനന്ദമിയന്നു വസിച്ചോ-
രിദ്ദേഹം ഗുണവാൻ. (അച്ചോമാർ)
൯. അഞ്ചാതെ ഭജനം ചെയ്യുമീടാൻ
വാഞ്ഛ മുഴുത്തതിനാൽ
* സെൻറ് ജാർജ്ജ് പള്ളിയ-
തും പാരുതയോടു തീർത്തുമഹാമതിമാൻ. (അച്ചോമാർ)
൧൦. വാക്കിൻ വൈഭവമാക്കും ഹൃദയേ
ചേർക്കും മോദഭരം. അതു്
തീക്കും പാപമിതോക്കുമ്പോളിഹ
പീക്കുന്നു കദനം. (അച്ചോമാർ)
൧൧. മലങ്കരനാഥൻ ഭൂതലം വെടിഞ്ഞതിനാലെ
ബലം കുറഞ്ഞിടുന്നോരവും- ക്രൈസ്തവ
കുലം കരഞ്ഞു കണ്ണീകളിൽജലം നിറച്ചീടുന്നേ,
നലം കുറിന്നം ശാശ്വത! (അച്ചോമാർ)
൧൨. നയവും, മനുജരിൽ ദയവും, ഈശപര-
ഭയവും, സകലതിലും
ജയവും, ലോകപരിചയവും, സദ്ഗുണ
ചയവും, ആകിലുപോൽ. (അച്ചോമാർ)
൧൩. ഭീഷണനാം യമൻ മോഷണം ചെയ്യുതൊ
ഭൂഷണമാം നരനേ?- അതോ
ശേഷിയാൽ ദൈവം പ്രമോഷൻ കൊടുത്തതോ?
ദോഷമില്ലേതാകിലും. (അച്ചോമാർ)
൧൪. ആറാമാൽ വരുമാറാരും പിഴ
നേരായ് ചെയ്യുതില്ലേ
ക്രൂരായ് മേൽപെരുമാറാനായ് രസാ- ധാരാ! കരുതിടുക. (അച്ചോമാർ)

* തിരുവനന്തപുരം സുറിയാനിപ്പള്ളി.

വക്കീൽ ആർ. നീലകണ്ഠപ്പിള്ള.

---

## പത്രവരി അടച്ചവരുടെ പേരുവിവരം.

| | അവർകൾ. | രൂ. | ച. | കാ. |
|---|---|---|---|---|
| ബെ: കിഴുമുറി പള്ളിയോഗം | | ൩ | ൦ | ൦ |
| രാമംഗലം വെട്ടിത്തറ മാത്തു | ” | ൨ | ൧ | ൦ |
| ടി. ടി. കഴികണ്ടത്തിൽ മത്തായി | ” | ൩ | ൦ | ൦ |
| എഴികരനാട്ടു മൊടകൊടിൽ മാത്തു | ” | ൩ | ൦ | ൦ |
| പരിയാരം നടുവിലവീട്ടിൽ വക്കി | ” | ൫ | ൫൪ | ൦ |
| ബെ: പുത്തൻകുരിശു പള്ളിയോഗം | | ൫ | ൫൪ | ൦ |
| ടി. വാളിയാൽ കുറിയാക്കോസ | ” | ൫ | ൦ | ൦ |
| ബെ: മണ്ണത്തൂർ പള്ളിയോഗം | | ൫ | ൦ | ൦ |
| എടയാറ്റു കന്നുമ്മേൽ ഏലിയാസു | ” | ൫ | ൨൧ | ൬ |
| പാമ്പാക്കുട നെടുമ്പാമ്പാക്കുട മത്തായി | ” | ൫ | ൫൩ | ൬ |
| ടി. ടി. പുത്തൻപുരയിൽ ഇത്താപ്പിരി | ” | ൫ | ൫൩ | ൬ |